

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 25 THE ONLINE OFFICIAL NEWS BULLETTIN 2022 June 18


SEASON OF PENTECOST | പെന്തിക്കോസ്തികാലം

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 19 ♪1 2nd Sunday after Pentecost Comme. of St. James the apostle First bishop of Jerusalem | 20 ♪5 | 21 ♪1 | 22 ♪5 | 23 ♪1 | 24 ♪5 Birth of St. John the Baptist | 25 ♪1 |



‘സഹോദരൻ’ പദ്ധതിയിലേക്ക് പങ്ങട സെന്റ് മേരീസ് ഇടവകയുടെ വിഹിതം കൈമാറി.



## Orthodox-Evangelical Dialogue in Salzburg, Austria

A dialogue between the Orthodox and Evangelical churches was organised by the Lausanne-Orthodox Initiative (LOI) at St. Virgil, Salzburg, Austria from June 14-17. The theme of the conference was to explore the engagement of scripture in the two traditions and its implications in the current world situation. The delegation representing the Malankara Orthodox Syrian Church was lead by Dr. Geevarghese Mar Yulios, who is also a board member of the Lausanne- Orthodox Initiative and one of the organisers of the dialogue. Fr. Dr. Jossi Jacob, Principal of St. Thomas Orthodox Theological Seminary, Nagpur, Fr. Jacob Anish Varghese, and Cincy Thomas, both of who are faculty members of the Seminary were also part of the delegation. Fr. Dr. Jossi Jacob led the conference in an inspiring Bible Reflection, while Fr. Jacob Varghese and Cincy Thomas presented papers on the engagement with Holy Scripture in the Malankara Orthodox Syrian Tradition.



## റ്റി. സഖറിയാ മാണി മലങ്കര അസ്സോസിയേഷൻ മുഖ്യ വരണാധികാരി

### തോമസ് ജോർജ്, ഡോ. ബിജു തോമസ് എന്നിവർ അസിസ്റ്റൻറ് വരണാധികാരികൾ

കോട്ടയം: 2022 ഓഗസ്റ്റ് 4-ന് പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ചേരുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ മുഖ്യ വരണാധികാരിയായി റ്റി. സഖറിയാ മാണി IRS (Retd.), അസിസ്റ്റൻറ് വരണാധികാരിമാരായി തോമസ് ജോർജ്, ഡോ. ബിജു തോമസ് എന്നിവരെ പ. കാതോലിക്കാ ബാവാ നിയമിച്ചു.

കോട്ടയം സ്വദേശിയായ സഖറിയാ മാണി തമിഴ്നാട് ഇൻകം ടാക്സ് കമ്മീഷണർ, പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് ലക്ചറർ, പീരുമേട് എഞ്ചിനീയറിംഗ് കോളജ് ഡയറക്ടർ, സഭയുടെ വർക്കിങ് കമ്മറ്റി - മാനേജിങ് കമ്മറ്റി അംഗം, കോട്ടയം വൈദിക സെമിനാരി ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. കർണാടക-ഗോവ സംസ്ഥാനങ്ങളിലെ ഇൻകം ടാക്സ് ചീഫ് കമ്മീഷണറായിട്ടാണ് റിട്ടയർ ചെയ്തത്. നിരവധി പുസ്തകങ്ങളുടെ രചയിതാവാണ്. എറണാകുളം തേവര സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

അസിസ്റ്റൻറ് വരണാധികാരിമാരായ തോമസ് ജോർജ് തിരുവനന്തപുരം ടെക്നോ പാർക്ക് ആസ്ഥാനമായി പ്രവർത്തിക്കുന്ന ടെസ്റ്റ്ഹൗസ് ഇന്ത്യാ പ്രൈവറ്റ് ലിമിറ്റഡ് കമ്പനിയുടെ ഉയർന്ന ഉദ്യോഗസ്ഥനാണ്, ഡോ. ബിജു തോമസ് കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പലാണ്.

2022-27 വർഷത്തേക്കുള്ള സഭയുടെ വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ എന്നിവരുടെ തെരഞ്ഞെടുപ്പാണ് അസ്സോസിയേഷൻ യോഗത്തിന്റെ പ്രധാന അജണ്ട.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




പ്രഭാഷണം




# സനാതന ധർമ്മത്തിന്റെ നിലനില്പിനു വേണ്ടി നമുക്ക് കൈകോർക്കാം

## പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ

ദൈവ തിരുനാമത്തിന് മഹത്വമുണ്ടായിരിക്കട്ടെ.

മലങ്കരസഭയുടെ ആദരണീയ അതിഥികളായി ഈ സ്നേഹ സംഗമത്തിൽ സംബന്ധിക്കുന്ന ഏറ്റവും ബഹുമാന്യരായ മതമേലധ്യക്ഷന്മാർ, ശിവഗിരി മഠാധിപതി സ്വാമി സച്ചിദാനന്ദ, പാണക്കാട് റഷീദലി ശിഹാബ് തങ്ങൾ, സഹോദര മെത്രാപ്പോലീത്താമാരെ, മാധ്യമ സ്ഥാപന ചുമതലക്കാരെ നിങ്ങൾക്ക് സ്നേഹവന്ദനം.

നിങ്ങളുടെ മഹനീയ സാന്നിധ്യത്തിന് ആദ്യമെ വിനയപൂർവ്വം നന്ദി സമർപ്പിക്കുന്നു. നിങ്ങൾ ഓരോരുത്തരും വഹിക്കുന്ന ഉന്നത സ്ഥാനങ്ങളും തത്ഫലമായിട്ടുള്ള സമയ ദൗർലഭ്യതയും നമുക്ക് നന്നായി അറിയാം. കൃത്യാന്തരബഹുലതയുടെ നടുവിലും നിങ്ങൾ സന്നിഹിതരായതിൽ നമ്മുടെ കൃതജ്ഞത നിസ്സീമമാണ്. മലങ്കരസഭയോട് നിങ്ങൾ ഓരോരുത്തരും പുലർത്തുന്ന സ്നേഹത്തിനും കരുതലിനും ഞങ്ങൾ ഏവരും കൃതാർത്ഥരാണ്. പ്രത്യേകിച്ച് മലങ്കര സഭയുടെ അധ്യക്ഷ പദവിയിലേക്ക് ദൈവം നമ്മെ നിയോഗിച്ചതിന് ശേഷം വിവിധ സ്ഥലങ്ങളിൽ വച്ച് നടന്ന സ്വീകരണ സമ്മേളനങ്ങളിൽ നിങ്ങൾ ഓരോരുത്തരുടെയും സാന്നിധ്യവും മഹനീയ സന്ദേശങ്ങളും ബലഹീനനായ എന്റെ ഉത്തരവാദിത്വങ്ങളെ കുറിച്ച് ആഴമായ ബോധ്യം നൽകുന്നവയായിരുന്നു. നിങ്ങളുടെ സ്നേഹത്തിന്റെ മുമ്പിൽ മലങ്കരസഭയ്ക്കു വേണ്ടി ഞാൻ നന്ദി സമർപ്പിക്കുന്നു. ഏവരുടെയും പ്രാർത്ഥനയും സഹകരണവും തുടരണമെന്ന് വിനയപൂർവ്വം അഭ്യർത്ഥിക്കുന്നു.

സമാനതകൾ ഇല്ലാത്ത ഒരു കാലത്താണ് നാം ജീവിക്കുന്നത്. ധർമ്മശോഷണവും മൂല്യച്യുതിയും ഒന്നിനൊന്ന് വർദ്ധിക്കുന്നു. ധനികനും ദരിദ്രനും തമ്മിലുള്ള അന്തരം നിരന്തരം കൂടുന്നു. നമ്മുടെ കൊച്ചു കേരളത്തിൽ കൊച്ചിയും തിരുവനന്തപുരവും പോലുള്ള മെട്രോ സിറ്റികളിൽ വികസനത്തിന്റെ ഉത്തരാധുനിക മുഖം തെളിയുന്നതിൽ നമുക്ക് അഭിമാനിക്കാം; പക്ഷെ കൊച്ചിയിൽ നിന്ന് കേവലം ഇരുന്നൂറ് കിലോമീറ്റർ അകലം മാത്രമുള്ള അട്ടപ്പാടിയിൽ അതിജീവനത്താൽ വികൃതമാകുന്ന മുഖങ്ങൾ നമുക്ക് ഹൃദയവേദന ഉളവാക്കുന്നു. ഈ സ്നേഹസംഗമത്തിന്റെ ഊഷ്മളതയുടെ നടുവിലും മനസ്സിൽ എരിയുന്ന കനലാണ് സ്നേഹപൂർവ്വം ഞാൻ പങ്കുവച്ചത്. മത രാഷ്ട്രീയ ഭിന്നതകളുടെ നടുവിലും മനുഷ്യസ്നേഹം നമ്മെ ഒന്നിപ്പിക്കുന്നു. ഗുരു പങ്കുവച്ചതുപോലെ മാധവ സ്നേഹം മനുഷ്യ സേവനത്തിലൂടെ നമുക്ക് ഒരുമിച്ച് സാക്ഷിക്കാം. മലങ്കരസഭയുടെ സർവ്വ പിന്തുണയും സഹായ സഹകരണങ്ങളും മനുഷ്യ സ്നേഹത്തിൽ അധിഷ്ഠിതമായ എല്ലാ പ്രവർത്തനങ്ങൾക്കും ഉണ്ടാകും.

നമ്മുടെ നാട് നന്മകളുടെ ഈറ്റില്ലവും മൂല്യങ്ങളുടെ പ്രഭവസ്ഥാനവുമായിരുന്നു. ഭാരതനാടിന്റെ സാംസ്കാരികവും ആധ്യാത്മികവുമായ പൈതൃകത്തിന്റെ പിന്തുടർച്ചക്കാരാണ് നാം ഓരോരുത്തരും. എന്നാൽ ഇന്ന് രാഷ്ട്രീയ അതിപ്രസരം മത ഭിന്നതകൾക്ക് വളം വയ്ക്കുന്നു. ഭാരത മണ്ണിൽ നിന്നും സഹിഷ്ണതയുടെ മഹത്തായ പാരമ്പര്യം അന്യം നിന്നു പോകുമോ എന്ന് നാം വ്യാകുലപ്പെടേണ്ടിയിരിക്കുന്നു. ഭൂരിപക്ഷ ന്യൂനപക്ഷ ചിന്തകൾക്കുപരിയായി സനാതന ധർമ്മത്തിന്റെ നിലനില്പിനു വേണ്ടി നമുക്ക് കൈകോർക്കാം. നമ്മുടെ നാടിന്റെ വൈവിധ്യങ്ങൾ നമ്മുടെ നാടിന്റെ മഹത്തായ പാരമ്പര്യത്തിന്റെ സമ്പന്നതയാണെന്ന് തിരിച്ചറിയുവാൻ വരുംതലമുറയെ ജാതി മത ഭേദമെന്യെ നമുക്ക് ഒരുമിച്ച് പ്രേരിപ്പിക്കാം, പ്രചോദിപ്പിക്കാം.

ഭിന്ന മത രാഷ്ട്രീയ കാഴ്ചപ്പാടുകൾ പുലർത്തുന്നവരാണെങ്കിലും ജന്മം കൊണ്ട് നാം ഏവരും ഭാരതീയരാണ്. മോക്ഷവും നിത്യജീവനും നമ്മുടെ

ആധ്യാത്മിക ജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യങ്ങളാണ്. രക്ഷയുടെയും നിത്യജീവന്റെയും ഒരുക്ക സ്ഥലവും കർമ്മ മണ്ഡലവും നമ്മൾ ജനിച്ചു വീണ ഈ മണ്ണാണ്. ഭാരതത്തിന്റെ ദേശീയതയും നമ്മുടെ നാടിന്റെ അഖണ്ഡതയും നമ്മുടെ ആദ്ധ്യാത്മിക ജീവിതത്തിന്റെ അവിഭാജ്യ ഘടകങ്ങൾ തന്നെയാണ്. രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധിജി, മത-രാഷ്ട്ര ബന്ധത്തിന്റെ പരമമായ പ്രസ്തുത ദർശനം പ്രായോഗികമാക്കിയതുകൊണ്ടാണ് സ്വതന്ത്ര ഭാരതം യാഥാർത്ഥ്യമായത്. മഹാകവി രവീന്ദ്രനാഥ ടാഗോറിന്റെ പ്രബോധനം പ്രതിധ്വനിപ്പിക്കുന്നതുപോലെ, സ്വതന്ത്രരെന്ന് പറയുമെങ്കിലും വിവിധങ്ങളായ പാരതന്ത്ര്യങ്ങളിൽ നാം ബന്ധിതരായിരിക്കുന്നു. നമ്മെ ബന്ധിച്ചിരിക്കുന്ന ചങ്ങലകൾ നാം തന്നെ നിർമ്മിച്ചവയാണെന്നുള്ളതാണ് വലിയ വിരോധാഭാസം! അജ്ഞത, മത രാഷ്ട്രീയ തീവ്രത, പ്രത്യയശാസ്ത്ര അടിമത്തം, ദാരിദ്ര്യം, സ്വജനപക്ഷവാദം, പ്രാദേശികത, വ്യാമൂഢമായ ദേശീയത, അതിരുകളില്ലാത്ത ആർഭാഢവും അഴിമതിയും തുടങ്ങി നമ്മെ ബന്ധിക്കുന്ന ചങ്ങലകൾ അനവധിയാണ്. നാം സ്വയമേവ ബന്ധനങ്ങളിൽ നിന്ന് സ്വതന്ത്രരാവണം, നമ്മുടെ ജനങ്ങളെ സ്വതന്ത്രരാക്കണം. 'ഏകം സത് വിപ്രാ ബഹുധാ വദന്തി'. സത്യം ഒന്നാണ് – പണ്ഡിതന്മാർ പല പേരുകളിൽ അതിനെ അഭിസംബോധന ചെയ്യുന്നു. ഈ ഋഗ്വേദ മഹത് വാക്യം ദൈവത്തിന്റെ ഏകത്വവും സത്യത്തിന്റെ അനന്യതയും നമ്മെ ഓർമ്മിപ്പിക്കുന്നു.

വൈക്കം മുഹമ്മദ് ബഷീറിന്റെ 'ഭൂമിയുടെ അവകാശികൾ' ജൈവസദാചാരത്തിന്റെ നവ മാനങ്ങൾ പ്രഘോഷിക്കുന്ന കഥയാണല്ലോ. ഭൂമിയെന്ന കുടുംബം ഒന്നാണ്. ഭാരതീയരായ നമ്മുടെ പൂർവ്വീകർ സ്വാംശീകരിച്ച മഹത്തരമായ ആശയം 'വസുധൈവ കുടുംബകം' എന്നതാണ്. പരമമായ ഈ ആശയം സർവ്വ പ്രപഞ്ചത്തിന്റേയും നിലനില്പിനുവേണ്ടി ഭാരത തത്വചിന്ത നല്കുന്ന അമൃതാണ്. ജൈവ പിരമിഡിന്റെ അഗ്രത്ത് നില്ക്കുകയാണ് മനുഷ്യൻ! അതിസങ്കീർണ്ണമായ ജൈവ പിരമിഡിനെ താങ്ങിനിർത്തുന്ന ലക്ഷക്കണക്കിന് ജീവജാലങ്ങൾ ഈ ജൈവ പിരമിഡിന്റെ അവിഭാജ്യ ഘടകങ്ങളാണ്. മൈക്രോബു മുതൽ 'മാൻ' (മനുഷ്യൻ) വരെ ഒരേ തറവാട്ടിലെ അംഗങ്ങളാണ്. പരസ്പരം സഹോദരബന്ധം പുലർത്തി ജീവിക്കേണ്ടിയ സഹോദരങ്ങൾ! ഈ സഹോദര ബന്ധത്തിന് ഉലച്ചിൽ സംഭവിച്ചാൽ പ്രകൃതി നശിക്കും. പ്രപഞ്ചം ഇല്ലാതാകും. സൂര്യനും സൂര്യകാന്തിയും തമ്മിലുള്ള ബന്ധം അവതരിപ്പിച്ച കവി ശ്രീ. ജി. ശങ്കരക്കുറുപ്പും മുല്ലവള്ളിയേയും മാൻകിടാവിനേയും സ്നേഹിച്ച ശകുന്തളയെ ചിത്രീകരിച്ച മഹാകവി കാളിദാസനും ഭൂമിക്കൊരു ചരമഗീതം കുറിച്ച ഒ.എൻ.വി. യും പ്രപഞ്ചത്തിലെ ചെറുതും വലതുമായ ജീവജാലങ്ങൾ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു എന്നും ഒരു ചങ്ങലയിലെ അടർത്തി മാറ്റുവാനോ വിസ്മരിക്കുവാനോ പാടില്ലാത്ത കണ്ണികളാകുന്നുവെന്നും നമ്മെ ഗൗരവമായി ഓർമ്മിപ്പിക്കുന്നു. പ്രപഞ്ചത്തിലെ ഈ പരസ്പര ബന്ധം തിരിച്ചറിയുന്ന അവസ്ഥയ്ക്കാണ് 'ദൈവരാജ്യം' എന്ന സംജ്ഞയിലൂടെ ക്രിസ്തു പ്രബോധിപ്പിച്ചത്. 'ദൈവരാജ്യം എപ്പോൾ വരുന്നു എന്ന് പരീശന്മാർ ചോദിച്ചതിന് ദൈവരാജ്യം കാണത്തക്കവണ്ണമല്ല വരുന്നത്; ഇതാ ഇവിടെ എന്നും അതാ അവിടെ എന്നും പറകയും ഇല്ല: ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെ ഉണ്ടല്ലോ' (വി. ലൂക്കോസ് 17:20–21) എന്നതായിരുന്നു ക്രിസ്തുവിന്റെ പ്രബോധനം. ധന്യനായ പൗലൂസ് അപ്പോസ്തോലൻ പരസ്പര ബന്ധത്തിൽ ദൈവരാജ്യത്തിന്റെ പ്രപഞ്ച വീക്ഷണം ഇപ്രകാരം വിവരിക്കുന്നു. 'ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവും അത്രേ' (റോമർ 14:17).

പ്രപഞ്ചത്തിന്റെ സമഗ്രതയും പരസ്പര പങ്കാളിത്തത്തോടു കൂടിയുള്ള നിലനില്പുമാണ് യേശുക്രിസ്തുവിനാൽ സമാരംഭിക്കപ്പെട്ട ദൈവരാജ്യത്തിന്റെ അടിസ്ഥാനം. പ്രപഞ്ചമെന്ന മഹാകുടുംബത്തിൽ 'മനുഷ്യൻ' ദൈവത്താൽ നിയോഗിക്കപ്പെട്ട കാര്യസ്ഥനും ഒപ്പം ശുശ്രൂഷകനുമാണ്. പ്രപഞ്ചത്തിലെ എല്ലാ ഘടകങ്ങളും പരസ്പരപൂരകങ്ങളാണ്. പരസ്പരം ഇണങ്ങിക്കഴിഞ്ഞില്ലെങ്കിൽ നിലനില്പ് നശിക്കും. സർവ്വതും നന്മയിൽ വളരട്ടെ, നമുക്ക് ഒന്നിച്ച് വളരാം, ഒരുമയോടെ ജീവിക്കാം. പ്രപഞ്ചജീവിതമാകുന്ന മനോഹര സംഗീതം സാഹോദര്യത്തിന്റെ വീണയിൽ അപശബ്ദങ്ങളില്ലാതെ നമുക്ക് ഒരുമിച്ച് ആലപിക്കാം. നന്ദി.. നമസ്കാരം....

(മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സംഘടിപ്പിച്ച മതാന്തര സ്നേഹ സംഗമത്തിൽ പരിശുദ്ധ കാതോലിക്കാബാവാ നടത്തിയ പ്രഭാഷണം)



**തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത ആയിരുന്ന ഗീവർഗീസ് മാർ ദിയസ്കോറോസിന്റെ റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിലെ കബറിടം നവീകരിക്കുന്നതിനും തിരുമേനിയുടെ 25-ാം ഓർമ്മയോടനുബന്ധിച്ച് ഒരു സ്മാരക നിധി (Endowment) സ്ഥാപിക്കുന്നതിനും വേണ്ടിയുള്ള ധനശേഖരണത്തിന്റെ ഉദ്ഘാടനം, തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ഒരു ലക്ഷം രൂപ ഭദ്രാസന സെക്രട്ടറി ഫാ. പി. ജി. ജോസിന് നൽകി നിർവഹിക്കുന്നു.**



**ബാംഗ്ലൂർ ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസിൽ നിന്നും ശാസ്ത്ര വിഷയത്തിൽ പി.എച്ച്.ഡി. ബിരുദം കരസ്ഥമാക്കിയ നീതു സാറാ അലക്സ്. കുറുഞ്ഞി പാലാൽ അകമ്പള്ളിൽ അലക്സ് ജോസഫിന്റെയും ലിസയുടെ മകളാണ്. കരിംതോട്ടുവാ മണലുവിളയിൽ റോഷൻ ജോർജാണ് ഭർത്താവ്. ബാംഗ്ലൂർ ഇന്ദിരാനഗർ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗം.**




**പരിശുദ്ധ പരുമല തിരുമേനിയുടെ 174-ാം ജന്മദിനത്തോടനുബന്ധിച്ച് പരുമല സെമിനാരിയിൽ വിശുദ്ധ കുർബ്ബാനയ്ക്ക് ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലിത്ത പ്രധാന കാർമികത്വം വഹിച്ചു. തുടർന്ന് മെത്രാപ്പോലിത്ത പരുമല സെമിനാരി വളപ്പിൽ ജന്മദിന സ്മൃതിവൃക്ഷം നട്ടു. പരുമല സെമിനാരി മാനേജർ ഫാ. കെ. വി. പോൾ റമ്പാൻ, അസി. മാനേജർ ഫാ. എൽദോസ് ഏലിയാസ് എന്നിവർ പങ്കെടുത്തു.**

**"ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധി ഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?"**

**– പ. പരുമല തിരുമേനി**

ആരാധനാ കലണ്ടർ

# “എന്നേക്കാൾ അധികം അപ്പനേയോ അമ്മയേയോ, മകനെയോ മകളെയോ പ്രിയപ്പെടുന്നവൻ എനിക്കു യോഗ്യനല്ല. തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കാത്തവനും എനിക്കു യോഗ്യനല്ല”



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വി. പെന്തിക്കോസ്തിയ്ക്കു ശേഷമുള്ള രണ്ടാം ഞായറാഴ്ചയിൽ ആരാണ് ക്രിസ്തുവിന്റെ കൂട്ടവകാശി എന്ന ചോദ്യമാണ് ആരാധനയിൽ ധ്യാനചിന്തയായി വരുന്നത്. പ. സഭ വി. അപ്പോസ്തോലന്മാരുടെ സുവിശേഷ ജീവിത യാത്രയെയും അവർ അനുഭവിച്ച കഷ്ടതകളെയും ധ്യാനിക്കുന്ന ദിവസങ്ങളിൽ ആരാണ് യഥാർത്ഥ ക്രിസ്തുശിഷ്യൻ എന്ന ചോദ്യത്തിന് സാംഗത്യം ഏറും.

ദൈവത്തെ സ്നേഹിക്കുക എന്നാൽ ക്രിസ്തുവിൽ വെളിപ്പെട്ട സത്യത്തിൽ ജീവിച്ചുകൊണ്ട് നന്മ പ്രവർത്തിക്കുന്നവരാകുകയും അതിനായി ഏതു ത്യാഗവും സഹിക്കുവാൻ സന്നദ്ധരാകുകയും ചെയ്യുക എന്ന് സാരം. മാനുഷികബന്ധങ്ങൾ ദൈവസ്നേഹത്തിന് പകരം വയ്ക്കാവുന്നതല്ല എന്ന പ്രമാണം കർത്താവ് തന്റെ സുവിശേഷത്തിൽ ഉടനീളം പഠിപ്പിക്കുന്നതാണ്. “ഒരുവൻ എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ” എന്ന് അദ്ദേഹം വ്യക്തമാക്കുന്നു. ദൈവരാജ്യത്തിനായി ഇറങ്ങുന്നവർക്ക് ദൈവസ്നേഹമാണ് അടിസ്ഥാന യോഗ്യത. അതിലുപരി മാനുഷിക പരിഗണനകൾ ഉണ്ടാകുന്നുവെങ്കിൽ അവൻ തന്നെ അനുഗമിക്കുവാൻ യോഗ്യനല്ല എന്ന് കർത്താവ് കല്പിതമായി പറയുന്നു. അതുകൊണ്ടാണല്ലോ വീട്ടിൽപ്പോയി യാത്ര പറഞ്ഞ് വന്ന് നിന്നെ അനുഗമിക്കാമെന്ന് പറയുന്നവനോട് കലപ്പയ്ക്ക് കൈ വച്ചശേഷം പുറകോട്ട് തിരിയുന്നവൻ ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല എന്ന് കർത്താവ് തീർത്തു പറയുന്നത്.

തന്റെ മനുഷ്യാവതാര വ്യാപാര നാളുകളിൽ ഉടനീളവും പ്രത്യേകിച്ചും പരസ്യശുശ്രൂഷ സമയത്ത് മുഴുവൻ സമയവും കൂടെയുണ്ടായിരുന്ന വി. അപ്പോസ്തോലന്മാർ, പക്ഷേ പലപ്പോഴും ഗുരുവിൽ കടുത്ത നിരാശ ജനിപ്പിക്കുന്നതുപ്പോലെ പിൻതിരിയുകയും ഓടിപ്പോവുകയും തള്ളിപറയുകയുമൊക്കെ ചെയ്യുന്നുണ്ട്. അപ്പോഴൊക്കെ അവരെ കൂടുതൽ ശക്തിപ്പെടുത്തി ധൈര്യപ്പെടുത്തി തന്നോട് ചേർത്തു നിർത്തുന്ന കർത്താവിനെയാണ് നാം കാണുന്നത്.

തന്റെ മനുഷ്യാവതാര രഹസ്യം ശിഷ്യന്മാർക്ക് വെളിപ്പെടുത്തുന്നതിനു മുമ്പായി താൻ ആരാണെന്നാണ് അവർ കരുതുന്നത് എന്ന് ചോദിക്കുന്നുണ്ടല്ലൊ. ശിഷ്യന്മാരുടെ സംയുക്ത അഭിപ്രായം വി. പത്രോസ് പ്രഖ്യാപിക്കുന്നു: “നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു” എന്ന് അവൻ ഉത്തരം പറയുന്നു. പിതാവാണ് ഇത് നിനക്കു വെളിപ്പെടുത്തിയത് എന്ന് പ്രതികരണം. എന്നാൽ മനുഷ്യാവതാര വ്യാപാരത്തിന്റെ പൂർത്തീകരണത്തിൽ കഷ്ടാനുഭവവും മരണവും ഉണ്ട് എന്ന് അറിയുമ്പോൾ, “കർത്താവേ, അത് അരുതേ; നിനക്ക് അങ്ങിനെ ഭവിക്കരുതേ” എന്ന് ശീമോൻ പത്രോസ് ക്രിസ്തുവിനെ ശാസിച്ചുവെന്നാണ് സുവിശേഷം സാക്ഷിക്കുന്നത്.

ജീവനിലേക്കുള്ള മാർഗ്ഗം ത്യാഗമാണ്, അവിടെ കഷ്ടതയും സഹനവും ക്രൂശും മരണവും കൂടിയേ തീരൂ; അതാണ് തന്നത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുക്കുക എന്ന പ്രയോഗത്തിന്റെ അർത്ഥം. ഈ തത്വം ഉൾക്കൊള്ളുവാൻ കഴിയാത്തവൻ സാത്താന്റെ അവതാരമാണ്. “സാത്താനെ, എന്നെ വിട്ടു പോ, നീ എനിക്കു ഇടർച്ചയാകുന്നു, നീ ദൈവത്തിന്റേതല്ല മനുഷ്യരുടേതത്രേ കരുതുന്നു” എന്ന് ശക്തമായ ശാസനയാണ് അവനുള്ള മറുപടി.

ഒരേസമയം ക്രിസ്തുവിനോട് ചേർന്ന് നില്ക്കുവാൻ ആഗ്രഹിക്കുകയും എന്നാൽ പ്രതിസന്ധികൾ വരുമ്പോൾ അഥവാ കുരിശു വഹിക്കേണ്ട സാഹചര്യങ്ങൾ ഉണ്ടാകുമ്പോൾ അവനെ തള്ളിപറയുകയും ഓടിമാറുകയും ചെയ്യുന്ന പ്രകൃതി കർത്താവിന്റെ ശിഷ്യഗണത്തിൽ ഏറെ കാണുന്നു. എല്ലാ മുന്നറിയിപ്പുകളും നൽകിയിട്ടും അവരുടെ പ്രതിനിധി ‘ഞാൻ അവനെ അറിയുന്നില്ല’ എന്ന് തള്ളിപറയുവാനും ആണയിടുവാനും തുടങ്ങിയെന്നാണ് സുവിശേഷകൻ രേഖപ്പെടുത്തുന്നത്.

എന്നാൽ ഉത്ഥിതനായ കർത്താവ് വീണ്ടും അവർക്ക് പ്രത്യക്ഷപ്പെട്ട് അവരെ ധൈര്യപ്പെടുത്തി ഒരുക്കുന്നതായി വി. യോഹന്നാൻ സാക്ഷിക്കുന്നു




(അദ്ധ്യായം 20). പക്ഷേ അവർ വീണ്ടും പുറകോട്ടു പോകുന്ന അനുഭവമാണ് അടുത്ത അദ്ധ്യായത്തിൽ കാണുന്നത്. യെരുശലേമിൽ നിന്നും ആരംഭിച്ച് ലോകത്തിന്റെ അറ്റത്തോളം അഥവാ ലോകം മുഴുവനും സഞ്ചരിച്ച് സുവിശേഷം അറിയിപ്പാനും വി. ത്രിത്വനാമത്തിൽ വി. മാമോദീസാ നൽകുവാനും ഗുരുവിനാൽ കല്പിക്കപ്പെട്ടവർ, പക്ഷേ അല്പം കഴിഞ്ഞപ്പോൾ യെരുശലേമിൽ നിന്നും ഏറെ താഴോട്ട് സഞ്ചരിച്ച് ഗലീലാ തടാകകരയിൽ തങ്ങൾ ഉപേക്ഷിച്ചുപോന്ന വാസസ്ഥലങ്ങളിലും തൊഴിൽ സാഹചര്യങ്ങളിലും തിരികെയെത്തുന്നു. ഗുരുവിന്റെ ആത്മസാന്നിദ്ധ്യം കൂടെയുണ്ടെങ്കിലും ആയത് അവർക്ക് തിരിച്ചറിയുവാൻ കഴിയാതെ വരുന്നു. അപ്പോൾ അവർ നിരാശപ്പെടുകയും വിഷണ്ണരാവുകയും ചെയ്യുന്നു. ദൗത്യബോധം നഷ്ടപ്പെട്ടവരുടെ സംഘതലവൻ തടാകതീരത്ത് കുനിഞ്ഞിരിക്കുന്നു. ‘Christ absentia syndrome’ എന്ന മാരക രോഗത്തിന്റെ ദയനീയ അവസ്ഥ ഏറെ ദുഃഖകരമാണ്. നിരാശയുടെ പടുകുഴിയിൽ നിന്നാണ് ശീമോൻ പത്രോസ് വീണ്ടും തെറ്റായ തീരുമാനത്തിൽ

എത്തുന്നത്. മൂന്നര വർഷം മുമ്പ് ഉപേക്ഷിച്ച പടകും വലയും തിരികെയെടുത്ത് "ഞാൻ മീൻ പിടിക്കുവാൻ പോകുന്നു" എന്ന് അദ്ദേഹം സഹ ശിഷ്യരെ അറിയിക്കുന്നു. തോമ്മാ ശ്ലീഹാ ഉൾപ്പെടെ 7 ശിഷ്യന്മാർ ഒന്നിച്ച് അവരുടെ പഴയ ജോലിയിലേക്ക് തിരികെ പോകുന്നു. ഓർക്കണം, ഇവിടെ നിന്നാണ് അവരെ ഗുരു വിളിച്ചതും ചേർത്തതും മനുഷ്യരെ ദൈവരാജ്യത്തിലേക്ക് നേടുവാൻ ഒരുക്കിയതും.

'ആരൊക്കെ തള്ളി പറഞ്ഞാലും ഞാൻ നിന്നെ ഉപേക്ഷിക്കുകയില്ലെന്നും'. 'മരണത്തോളം അവനെ അനുഗമിക്ക' എന്നു പറഞ്ഞതുമായ വാക്കുകളെല്ലാം ഇവിടെ അസ്ഥാനത്താകുന്നു. എന്നാൽ ഗുരു അവരെ വിടുന്നില്ല, തള്ളികളയുന്നില്ല, ശാസിക്കുന്നില്ല; മറിച്ച് അവരോട് ചേർന്ന് സാവകാശം അവരെ തിരികെ നേടുന്നു. അവർക്ക് സ്വയം പിളർന്നു നൽകിയശേഷം അവരുടെ സ്നേഹത്തിനായി യാചിക്കുന്നു. ദൗത്യത്തിലേക്ക് തിരികെ ക്ഷണിച്ച് കർത്തവ്യങ്ങൾ ഏല്പിക്കുന്നു. എന്നേക്കാൾ അധികം അപ്പനേയൊ, മക്കളെയോ, മറ്റെന്തെങ്കിലുമൊ സ്നേഹിക്കുന്നവൻ എന്റെ ശിഷ്യനായിരിപ്പാൻ കൊള്ളാവുന്നവനല്ല എന്ന തന്റെ പ്രമാണം ഏറെ സ്നേഹത്തോടെ അവരെ ഓർമ്മിപ്പിക്കുന്നു. പുറകോട്ടു തിരിയാതെ മുന്നോട്ടു പോകുവാൻ വീണ്ടും അവരെ പഠിപ്പിക്കുന്നു.

യെരുശലേമിൽ അവരെ തിരികെയെത്തിക്കുകയും തന്റെ സ്വർഗ്ഗാരോഹണം അവർക്ക് കാണിച്ചു കൊടുക്കുകയും പരിശുദ്ധാത്മാവിനായി കാത്തിരിപ്പാൻ അവരോട് കല്പിക്കുകയും ചെയ്യുന്നു. സുവിശേഷം അറിയിക്കുവാൻ അയയ്ക്കപ്പെടുന്നവന് കുരിശും മരണവും ഉണ്ടെന്നും, എന്നാൽ ധൈര്യത്തോടെ ആ ദൗത്യം പൂർത്തീകരിക്കുന്നവൻ നിത്യതയിൽ തന്നോടൊപ്പം പിതാവിന്റെ വലതുഭാഗത്ത് ഇരിക്കും എന്ന തത്വം വീണ്ടും അവരോട് മന്ത്രിക്കുന്നു. ഇപ്രകാരം ആദ്ധ്യാത്മധ്യാനത്തിൽ കഴിഞ്ഞ ശിഷ്യന്മാർ പരിശുദ്ധാത്മാവിൽ നിറഞ്ഞ് ശക്തിപ്പെട്ട അനുഭവമാണല്ലൊ വി. പെന്തിക്കോസ്തി പെരുന്നാളിൽ നാം കണ്ടതും ശ്ലീഹന്മാരുടെ ഈ അനുസ്മരണ കാലഘട്ടത്തിൽ നാം പ്രത്യേകം ധ്യാനിക്കുന്നതും.

പരിശുദ്ധാത്മശക്തി പ്രാപിച്ചവർ ലോകമെമ്പാടുംപോയി ക്രിസ്തുവിനെ സാക്ഷിച്ച് ധൈര്യപൂർവ്വം പ്രസംഗിക്കുകയും മരണത്തോളം അവനെ അനുഗമിക്കുകയും ചെയ്യുന്ന അതിമനോഹരമായ ചിത്രമാണ് വി. ശ്ലീഹന്മാരുടെ നടപ്പുകളുടെ പുസ്തകത്തിൽ വി. ലൂക്കോസ് നമ്മോട് സാക്ഷിക്കുന്നത്. വീണ്ടും ഹന്നായും കയ്യഫാവും അലെക്സന്തരും മറ്റു മഹാപുരോഹിതന്മാരും അവനെ പിടിച്ച് നടുവിൽ നിർത്തിപ്പോൾ വി. പത്രോസ് ശ്ലീഹാ പതറിയില്ല. തള്ളി പറഞ്ഞില്ല; മറിച്ച് പരിശുദ്ധാത്മാവിനാൽ നിറഞ്ഞ് നസറായനായ യേശു ക്രിസ്തുവിന്റെ സത്യസുവിശേഷം അവരെ അറിയിക്കുന്നു. "മറ്റൊരുത്തനിലും രക്ഷയില്ല, രക്ഷയ്ക്കായി മറ്റൊരു നാമവുമില്ല" എന്ന പരമ സത്യം അവരോട് ഘോഷിക്കുന്നു.

അടി, ചങ്ങല, കാരഗൃഹവാസം, പട്ടിണി, നിന്ദ, പരിഹാസം ഇവയെല്ലാം സഹിക്കുവാൻ വി. ശ്ലീഹന്മാർ ശക്തരാകുന്നു. വി. പൗലൂസ് അപ്പോസ്തോലനും അവരോട് ചേരുകയും ക്രിസ്തുവിനെ ഉപദ്രവിച്ചുകൊണ്ടിരുന്നവൻ ഏറെ ശക്തിയോടെ ക്രിസ്തുവിനെ പ്രസംഗിക്കുന്നു. എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാകുന്നുവെന്ന് അവൻ ശിഷ്യസമൂഹത്തോട് സാക്ഷിക്കുന്നു. സുവിശേഷം പറയുവാൻ തനിക്ക് മടിയോ ലജ്ജയോ അശേഷം ഇല്ലാ എന്ന് ജീവിതം കൊണ്ട് തെളിയിക്കുന്നു. 'ഞാൻ ആയിരിക്കുന്നത് അവന്റെ കൃപയാൽ ആകുന്നു' എന്ന പ്രമാണത്തിലേക്ക് ലോകത്തെ മുഴുവൻ ക്ഷണിക്കുന്നു.

വി. അപ്പോസ്തോലന്മാരുടെ പ്രവൃത്തികളുടെ ആദ്യ അദ്ധ്യായങ്ങൾ മാത്രമാണ് വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നത്. തന്റെ അവസാന അദ്ധ്യായത്തിൽ വി. പൗലൂസ് ശ്ലീഹാ റോമിൽ എത്തി ഏറെ പ്രാഗത്ഭ്യത്തോടെ ക്രിസ്തുവിനെ പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന അനുഭവങ്ങളാണ് വർണ്ണിക്കുന്നത്. അപ്പോസ്തോല പ്രവൃത്തികൾ അവിടെ അവസാനിക്കുകയില്ല, മറിച്ച് ഏതെങ്കിലും ഒരു ഭാഗം മാത്രം എഴുതി അവസാനിപ്പിക്കുന്നതിനു പകരം ലോകമെമ്പാടും അത് വ്യാപിക്കുന്ന അവസ്ഥ കാണിച്ചുകൊണ്ട് അദ്ദേഹം എഴുത്തു നിർത്തുന്നതാണ് കാണുന്നത്.

പ. സഭയുടെ തുടർ ചരിത്രത്തിൽ അപ്പോസ്തോലന്മാരുടെ പ്രവൃത്തികൾ തുടരുകയും ദൈവത്തിന്റെ വി. സഭ. പരിശുദ്ധാത്മശക്തിയാൽ ക്രിസ്തുവിൽ വളരുകയും ചെയ്യുന്നതായി കാണുന്നു. ലോകമെമ്പാടും അപ്പോസ്തോലന്മാരുടെ നടപടിക്രമങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു. നാലാം നൂറ്റാണ്ടിന്റെ ആരംഭം വരെ റോമാ സാമ്രാജ്യത്തിനകത്തും പുറത്തും നടന്ന സംഭവങ്ങളുടെ ഒരു ആധികാരിക സംക്ഷിപ്തം കൈസറിയായിലെ യൂസേബിയോസ് എന്ന വിശ്വ സഭാചരിത്രകാരൻ 'Ecclesiastical History' എന്ന തന്റെ സുപ്രസിദ്ധ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

'Sandals in the dust' എന്ന പഠനഗ്രന്ഥത്തിൽ M. E. Rosan എന്ന ചരിത്രകാരൻ വി. അപ്പോസ്തോലന്മാരുടെ ജീവിതവും പ്രവൃത്തികളും പ്രവർത്തന മണ്ഡലങ്ങളുമൊക്കെ ലഭ്യമാകുന്ന പല രേഖകളും ഉദ്ധരിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. വി. യോഹന്നാൻ ശ്ലീഹാ ഒഴികെ മറ്റെല്ലാവരും രക്തസാക്ഷിത്വ മരണത്തിന് വിധേയരായി സഹദാ മരണം പ്രാപിച്ചുവെന്നും വി. യോഹന്നാൻ മരണത്തേക്കാൾ ഒരു പക്ഷേ ഭീകരമായ പീഡനങ്ങളും നാടുകടത്തലുകളും സഹിച്ച് 'മൗദ്യോനോ' സ്ഥാനം പ്രാപിച്ചുവെന്നും സഭാചരിത്രവും സാക്ഷിക്കുന്നു.

പ. സഭ വി. ശ്ലീഹന്മാരുടെ ത്യാഗത്തെ ഓർത്ത് ദൈവത്തെ സ്തുതിക്കുകയും അവരെപ്പോലെ നാമും ജീവിക്കണം എന്ന് വിശ്വാസികളെ ഓർപ്പിക്കുകയും ചെയ്യുന്നത് സഭാ പാരമ്പര്യത്തിന്റെ അടിസ്ഥാന പ്രമാണമായി കരുതുന്നു. "ഞാൻ ക്രിസ്തുവിന്റെ അനുകാരിയായിരിക്കുന്നതുപോലെ നിങ്ങളും എന്നെ അനുഗമിപ്പിൻ" എന്നാണല്ലോ അവർ നല്കുന്ന സന്ദേശം. ഈ അപ്പോസ്തോലിക പാരമ്പര്യത്തെ ഏറ്റവും ധ്യാനിക്കുന്ന സമയമാണ് പെന്തിക്കോസ്തി പെരുന്നാൾ മുതലുള്ള ആരാധനാകാലവും അതിന്റെ മദ്ധ്യത്തിൽ വരുന്ന ശ്ലീഹാ നോമ്പുമെന്ന് ഒരിക്കൽ കൂടെ ആവർത്തിച്ച് ഓർമ്മിപ്പിക്കട്ടെ.

ചരിത്രകാരന്മാരുടെ പൊതുനിഗമനം വി. പത്രോസ്, പൗലൂസ് ശ്ലീഹന്മാർ ക്രൂരനായ റോമൻ ചക്രവർത്തി നീറോയുടെ പീഡനകാലത്ത് (എ.ഡി. 62-64 കാലങ്ങളിൽ) റോമിൽ വച്ച് വധിക്കപ്പെട്ടുവെന്നാണ്. അവർ ഒന്നിച്ച് വധിക്കപ്പെട്ടുവെന്നതിനോ ആയത് ജൂൺ 29-നായിരുന്നുവെന്നതിനോ ചരിത്രരേഖകൾ കണ്ടിട്ടില്ല. എന്നാൽ 4-ാം നൂറ്റാണ്ട് മുതലെങ്കിലും റോമ്മിൽ ഈ രണ്ട് ശ്ലീഹന്മാരുടെയും ഓർമ്മപെരുന്നാൾ ജൂൺ 29-ന് ആഘോഷിക്കുന്നതായും (രണ്ടു പേരെയും റോമാ സാമ്രാജ്യത്തിന്റെ അപ്പോസ്തോലന്മാരായി കണക്കാക്കുന്നു) അതിനടുത്ത ദിവസം എല്ലാ ശ്ലീഹന്മാരുടെയും സംയുക്ത ഓർമ്മപെരുന്നാൾ ആഘോഷിക്കുന്നതായും കാണുന്നു.

റോമ്മാ പൗരനായതിനാൽ വി. പൗലൂസ് ശ്ലീഹായെ കുരിശിക്കുന്നില്ല, മറിച്ച് വാളാൽ വെട്ടി കൊല്ലുന്നു. എന്നാൽ റോമ്മാ പൗരനല്ലാത്ത വി. പത്രോസ് ശ്ലീഹായെ കുരിശുമരണത്തിന് വിധിക്കുന്നു അദ്ദേഹത്തോട് അന്ത്യാഭിലാഷം ആരായുന്ന റോമൻ ഗവർണ്ണറോട് അദ്ദേഹം ആവശ്യപ്പെടുന്ന വാക്യം ചരിത്രത്തിൽ ലഭ്യമാണ്. "എന്റെ നാഥനെപ്പോലെ ക്രൂശിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല, ആകയാൽ എന്നെ തലകീഴായി ക്രൂശിക്കുവാൻ ഞാൻ അപേക്ഷിക്കുന്നു. അപ്പോൾ അവന്റെ കാല്പാദങ്ങൾ ചുംബിച്ചുകൊണ്ട് മരിക്കുവാൻ എനിക്ക് ഭാഗ്യം ലഭിക്കും."

പരിശുദ്ധാത്മ നിറവിൽ വി. ശ്ലീഹന്മാരിൽ ഉണ്ടായ ഈ ആത്മ ഭാവമാണ് നമ്മിലും ഈ കാലഘട്ടത്തിൽ ഉണ്ടാകേണ്ടത്. പ. സഭ അതിന്റെ ആരാധനാക്രമത്തിൽ ഉടനീളം പ. ശ്ലീഹന്മാരുടെ ജീവിതത്തിന് വലിയ പ്രാധാന്യമാണ് നൽകിയിട്ടുള്ളത് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലൊ. "വിശ്വാസം പ്രഖ്യാപിക്കാൻ കർഷകരെപ്പോലെ പ്രവർത്തിച്ച വിശുദ്ധ ശ്ലീഹന്മാരെ നിങ്ങളുടെ കൃഷിയിൽ കളകൾ വളരാതിരിക്കുവാൻ യഥാർത്ഥ കർഷകനായ കർത്താവിനോട് പ്രാർത്ഥിക്കമെ" എന്നും "ധന്യപിതാവായ വി. മാർത്തോമ്മാ ശ്ലീഹാ അവിടെ നിന്നും നിന്റെ ഇടവകയായ മലങ്കരയെ സന്ദർശിക്കണമെ. ജാതികളുടെ മദ്ധ്യത്തിൽ അത് ചിതറിപോകുവാൻ ഇടയാകാതിരിക്കണമെ. ആടുകളെ ചിതറിക്കുന്ന ചെന്നായ്ക്കളെപ്പോലെ അതിനെ ഉപദ്രവിക്കുന്നവരിൽ നിന്നും പ. സഭയെ വിടുവിക്കണമെ" എന്നുമൊക്കെ നമ്മുടെ ശ്ഹീമാ (സാധാരണ) നമസ്ക്കാരത്തിൽ നാം ആവർത്തിച്ച് ചൊല്ലുന്നു.

പ. ശ്ലീഹന്മാരുടെ വി. നോമ്പ് ഒരിക്കൽ കൂടെ അനുഷ്ഠിക്കുവാൻ ലഭിച്ച അവസരത്തിന് ദൈവത്തെ സ്തുതിക്കുകയും അവരുടെ പെരുന്നാൾ ആഘോഷിക്കുവാനും അവരെപ്പോലെ നമ്മളും ദൈവസന്നിയിൽ വിശുദ്ധിയോടെ ജീവിച്ച് സൗരഭ്യവാസനയായി മാറുവാനും ഇടയാകണമെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

◆



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




അൽമായ നേതാക്കന്മാർ

# കെ. സി. മാമ്മൻ മാപ്പിള: അവൈദിക നേതൃനിരയിലെ മന്നവേന്ദ്രൻ

## കെ. വി. മാമ്മൻ കോട്ടയ്ക്കൽ



**മാമ്മൻ മാപ്പിളയുടെ വിവിധ രംഗങ്ങളിലെ എല്ലാ മികച്ച നേട്ടങ്ങളും വിസ്മരിക്കപ്പെട്ടാലും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അദ്ദേഹവും മലയാള മനോരമയും ചെയ്ത അതുല്യ സേവനങ്ങൾ ആചന്ദ്രതാരം അനുസ്മരിക്കപ്പെടുമെന്നു പറയാൻ ഒരു മാലാഖയും ഉയരത്തിൽ നിന്ന് ഇറങ്ങിവരേണ്ടതില്ല.**

**ക**ഴിഞ്ഞ നൂറ്റാണ്ടിന്റെ പൂർവാർദ്ധത്തിൽ, മലബാർ പ്രദേശം ഒഴിച്ചുള്ള പ്രബുദ്ധമായ കേരളത്തിന്റെ മേധാശക്തി കേന്ദ്രമായും കൃഷി, വ്യവസായം, പത്രപ്രവർത്തനം, ബാങ്കിംഗ് മുതലായ രംഗങ്ങളിലെ അതികായനായും മത-രാഷ്ട്രീയ-സാമുദായിക മേഖലകളിലെ അനിഷേധ്യനേതാവായും അതുല്യ സേവനം ചെയ്തു കടന്നുപോയ കെ. സി. മാമ്മൻ മാപ്പിളയുടെ പാരാവാരത്തീരപ്പരപ്പുപോലെ കിടക്കുന്ന സംഭവസമ്പന്നമായ ബഹുമുഖ നേട്ടങ്ങളെപ്പറ്റി വിവരിക്കുന്നതിനൊന്നും മുതിരാതെ അദ്ദേഹം മലങ്കരസഭയ്ക്കുവേണ്ടി ചെയ്ത ത്യാഗനിർഭരമായ പ്രവർത്തനങ്ങളിലേക്ക് ഒരു വിഹഗവീക്ഷണം നടത്തുവാൻ മാത്രമാണ് ഞാൻ ഇവിടെ ശ്രമിക്കുന്നത്. രാഷ്ട്രത്തിന്റെയും നാടിന്റെയും സമുദായത്തിന്റെയും സഭയുടെയും ചരിത്രം പരിശോധിച്ചാൽ എല്ലാ ജീവിതസരണികളിലും തനതായ വ്യക്തിമുദ്ര പതിച്ചും മഹത്തായ സന്മാതൃകകൾ അവശേഷിച്ചും കടന്നുപോയ സമുന്നത വ്യക്തികളുടെ എണ്ണം അംഗുലീപരിമിതമാണെന്നു കാണാനാവും. അവരും അവരുടെ നേട്ടങ്ങളും മനുഷ്യസമുദായത്തിന്റെ ഈടുവെപ്പാണെന്നു സമർത്ഥിക്കാൻ പുതിയ വാദമുഖങ്ങൾ ഒന്നും ഉന്നയിക്കേണ്ട ആവശ്യവുമില്ല.

മലങ്കരസഭാ സ്ഥാപകനായ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ കാലടികൾ പതിഞ്ഞതും പുണ്യനദിയായ പമ്പ ഇടയ്ക്കിടെ കഴുകി വിശുദ്ധീകരിക്കുന്നതുമായ പുകൾപെറ്റ നിരണത്തെ, ദൈവാശ്രയത്തിന്റെയും പരിശുദ്ധ പരുമല തിരുമേനിയുടെ അനുപമ അനുഗ്രഹത്തിന്റെയും ആലയമെന്നോ നികുഞ്ജമെന്നോ വിശേഷിപ്പിക്കാവുന്ന തയ്യിൽ കുടുംബത്തിലെ ചെറിയാൻ മാപ്പിളയുടെയും മറിയാമ്മയുടെയും മകനായി 1873 മെയ് നാലിന് കുഞ്ഞ് എന്ന ഓമനപ്പേരുള്ള മാമ്മൻ മാപ്പിള ജനിച്ചപ്പോൾ അദ്ദേഹം സമസ്ത മേഖലകളിലേയും ഒരു സമുന്നത സാരഥിയോ മഹാരഥനോ ആകുമെന്നു വീട്ടുകാരും നാട്ടുകാരും സ്വപ്നേപി വിചാരിച്ചിരിക്കില്ല. എന്നാൽ കുലീന കുടുംബാംഗമായ അദ്ദേഹം മലങ്കരസഭയുടെ അവൈദിക മണ്ഡലത്തിലെ മുടിചൂടാമന്നനായത് ബാല്യം മുതൽ തന്നെ ഭക്തരായ മാതാപിതാക്കളുടെ സഭാസ്നേഹം കലർന്ന രക്തവും ദുഗ്ദ്ധവും തന്റെ സിരകളിലൂടെ ഒഴുകിയതുകൊണ്ടാണെന്നു സഭാചരിത്രം സാക്ഷിക്കുന്നു.

മാമ്മൻ മാപ്പിളയുടെ ചെറുപ്പകാലം മുതലേ മലങ്കരസഭയിൽ സിറിയൻ ഓർത്തഡോക്സ് സഭയിലെ ചില പാത്രിയർക്കീസന്മാരുടെ അതിരുകടന്ന ഇടപെടലുകൾ മൂലമുണ്ടായ തർക്കവിതർക്കങ്ങളും കേസുകളും ആനപ്പാപ്പി വധം പോലെയുള്ള കുരുതികളും മറ്റും അദ്ദേഹത്തിന്റെ ശ്രദ്ധയും വിലയേറിയ സമയവും അപഹരിച്ചിരുന്നു. ലേബൽ പതിക്കാത്ത ഒരു തികഞ്ഞ സഭാസ്നേഹി എന്ന നിലയിൽ, തന്റെ സഭയുടെ ഭാവിയും ഭാഗധേയവും സ്വന്തം കാര്യങ്ങൾ മാറ്റിവച്ചു സംരക്ഷിക്കേണ്ടതാണെന്ന പ്രശസ്തിയോ പ്രശംസയോ പ്രതിഫലമോ ഒന്നും ഇച്ഛിക്കാതെ ചിന്തിച്ചപ്പോൾ സഭാകാര്യങ്ങളിൽ താനറിയാതെ തന്നെ നേതൃത്വവും ഉന്മേഷവും ഉണർവും ഉണ്ടായി എന്നതാണു വസ്തുത.

കോട്ടയം സി.എം.എസ്. കോളജിലും മദ്രാസ് ക്രിസ്ത്യൻ കോളജിലും പഠിച്ചു പ്രശസ്തമാംവിധം ബിരുദം നേടിയ മാമ്മൻ മാപ്പിള സ്വപിതാവിന്റെ സഹോദരനും മനോരമ പത്രാധിപനും ഭാഗ്യസ്മരണാർഹനുമായ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ നിർദ്ദേശപ്രകാരം, മൈസൂറിലും മറ്റും കിട്ടാമായിരുന്ന ഉന്നത ഉദ്യോഗം നിരാകരിച്ചുകൊണ്ടു സഭാകേന്ദ്രമായ കോട്ടയത്ത് എത്തുകയാണുണ്ടായത്. കോട്ടയത്തു വന്നശേഷം ഒരു കാലത്തു 'മനോരമപ്പള്ളിക്കൂടം' എന്ന പേരിൽ അറിയപ്പെട്ടിരുന്ന പ്രശസ്തമായ എം.ഡി. സെമിനാരി ഹൈസ്കൂളിൽ പത്തുവർഷക്കാലം പ്രഗത്ഭനായ ഹെഡ്മാസ്റ്ററായി സേവനം അനുഷ്ഠിച്ചുകൊണ്ടു പ്രമുഖരായിത്തീർന്ന ഒട്ടധികം ശിഷ്യരെ സമ്പാദിച്ചു. ഇക്കാലയളവിൽ പത്രസംബന്ധമായ കാര്യത്തിൽ പിതൃസഹോദരനുവേണ്ട സഹായങ്ങളും ചെയ്തിരുന്നു.

പിന്നീട് മലങ്കരസഭാ ഭാസുരനും മലങ്കര മെത്രാപ്പോലീത്തായും ആയിത്തീർന്ന വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, ഹെഡ്മാസ്റ്റർ പദവിയിൽ നിന്നു തക്കതായ കാരണം കൂടാതെ അദ്ദേഹത്തെ മാറ്റിയപ്പോൾ ഒരു വലിയ കുടുംബത്തിന്റെ സംരക്ഷണഭാരം വഹിച്ചു വന്ന മാമ്മൻ മാപ്പിളയ്ക്കു സ്വാഭാവികമായും ഗീവറുഗീസ് അച്ചനോട് നീരസം തോന്നി. എന്നാൽ ഉർവ്വശീശാപം ഉപകാരം എന്നു പറയുംപോലെ പ്രശ്നത്തെ ദൈവാശ്രയത്തോടെ നേരിട്ട മാമ്മൻ മാപ്പിള മനോരമയുടെ സാരഥ്യം ഭാഗികമായി ഏറ്റെടുക്കുകയും പിന്നീട് മനോരമയുടെ മുഖ്യപത്രാധിപസ്ഥാനം ഭരമേൽക്കുകയും ചെയ്തു. മലയാള

മനോരമ 1928-ൽ ദിനപത്രമായി ഉയരുകയും പല പുതിയ പംക്തികൾ ചേർത്ത് മനോരമയെ കുടുംബങ്ങളിലെ പ്രതിദിന മുഖ്യാതിഥിയായി എല്ലാവരും സ്വീകരിക്കുകയും ചെയ്തപ്പോൾ മനോരമയും മുഖ്യപത്രാധിപരും പത്രലോകത്തെ മുടിചൂടാമന്നനായി തീരുകയുമാണുണ്ടായത്. തന്റെ വിഭിന്ന കഴിവുകൾ എല്ലാം ഉൾക്കൊള്ളാൻ 'പത്രത്തിൽ സ്ഥലം ഇല്ലാതായപ്പോൾ' അദ്ദേഹം കാർഷിക വ്യവസായിക ബാങ്കിംഗ് മുതലായ രംഗങ്ങളിൽ കടന്നു വിജയം നേടി എന്നു പറയുന്നതാവും ഏറെ ശരി.

മാമ്മൻ മാപ്പിളയുടെ വിവിധ രംഗങ്ങളിലെ എല്ലാ മികച്ച നേട്ടങ്ങളും വിസ്മരിക്കപ്പെട്ടാലും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അദ്ദേഹവും മലയാള മനോരമയും ചെയ്ത അതുല്യ സേവനങ്ങൾ ആചന്ദ്രതാരം അനുസ്മരിക്കപ്പെടുമെന്നു പറയാൻ ഒരു മാലാഖയും ഉയരത്തിൽ നിന്ന് ഇറങ്ങിവരേണ്ടതില്ല.

ഗീവറുഗീസ് മല്പാൻ (പിന്നീട് വട്ടശ്ശേരിൽ തിരുമേനി) സ്കൂൾ ഹെഡ്മാസ്റ്റർ കാര്യത്തിൽ തന്നോടു നീതി ചെയ്തില്ല എന്നു മാമ്മൻ മാപ്പിള സ്വാഭാവികമായും ചിന്തിക്കുകയും അക്കാര്യം തുറന്നെഴുതുകയും ചെയ്തിട്ടുണ്ടെങ്കിലും മലങ്കര മെത്രാപ്പോലീത്താ ദുസ്തര പ്രതിസന്ധികളിൽ എത്തിയപ്പോഴെല്ലാം അവയെ തരണം ചെയ്യാൻ മാമ്മൻ മാപ്പിള പാറപോലെ അദ്ദേഹത്തിന്റെ പിമ്പിൽ ഉറച്ചുനിന്നത് നിർവ്വചിക്കാനാവാത്ത സഭാസ്നേഹം കൊണ്ടാണ്.

ഒരുദാഹരണം മാത്രം ഉദ്ധരിക്കട്ടെ: സമുദായക്കേസിൽ പരാജയപ്പെട്ട വട്ടശ്ശേരിൽ തിരുമേനി 1923-ൽ സമാധാന ചർച്ചകൾക്കായി പാത്രിയർക്കീസിനെ കാണുന്നതിനു മർദ്ദീനിലേക്കു പോകാൻ ബോംബെയിൽ വച്ചു കപ്പൽ കയറുമ്പോൾ ഔദ്യോഗിക ആവശ്യങ്ങൾക്കായി ബോംബെയിൽ എത്തിയ മാമ്മൻ മാപ്പിള കപ്പലിൽ ചെന്നു തിരുമേനിയുടെ കൈ മുത്തി യാത്ര പറഞ്ഞ രംഗം അക്ഷരാർത്ഥത്തിൽ ആത്മീയ രോമാഞ്ചജനകമായിരുന്നു. "തിരുമേനി, എനിക്ക് വലിയ ഒരു കുടുംബത്തിന്റെയും മനോരമ പത്രത്തിന്റെയും ചുമതലകൾ ഉള്ളതുകൊണ്ടാണ് തിരുമേനിയുടെ കൂടെ വരാൻ പറ്റാത്തത്. ആഗ്രഹം ഇല്ലാഞ്ഞിട്ടല്ല." ഇത്രയും കാര്യങ്ങൾ വിതുമ്പിക്കൊണ്ടാണു മാമ്മൻ മാപ്പിള അറിയിച്ചത്. വീണ്ടും ആ പുണ്യപുരുഷന്റെ കൈ മുത്തി മാമ്മൻ മാപ്പിള യാത്രപറഞ്ഞു പിരിഞ്ഞപ്പോൾ മെത്രാപ്പോലീത്തായുടെ നേത്രങ്ങളും സജലങ്ങളായി.

വട്ടശ്ശേരിൽ തിരുമേനി, കൂടെ ഉണ്ടായിരുന്ന തുമ്പമൺ പൂതക്കുഴിയിൽ ഏബ്രഹാം കത്തനാർ, വാഴൂർ ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, ബഥനി വാറു എന്നിവരോടു, "കത്തനാരന്മാരെ ഇതാണു മാമ്മൻ മാപ്പിള. ഞങ്ങൾ തമ്മിൽ എന്തെല്ലാം അഭിപ്രായഭിന്നതകൾ ഉണ്ടെങ്കിലും അദ്ദേഹത്തിന്റെ സഭാസ്നേഹം നിങ്ങൾ കണ്ടോ?"

പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയുടെ നിർമ്മലമായ ഈ സഭാസ്നേഹ സർട്ടിഫിക്കറ്റിൽ കൂടുതൽ എന്താണു അവൈദിക രാജാവായ മാമ്മൻ മാപ്പിളയ്ക്കു നൽകാനുള്ളത്.

മാമ്മൻ മാപ്പിള മലങ്കര മെത്രാപ്പോലീത്തായുടെ പിമ്പിൽ എന്നും ഉരുക്കുപോലെ നിലകൊള്ളുകയും പാത്രിയർക്കീസുമാരുടെയും അവരുടെ എറാൻമൂളികളായ സഭയിലെ ഒരു ന്യൂനപക്ഷത്തിന്റെയും കുതന്ത്രങ്ങളെ തുറന്നു കാട്ടുകയും ചെയ്തു (ഇതിനുവേണ്ടി മാത്രം മനോരമ പത്രത്തോടൊപ്പം "സുറിയാനി സഭാ സംരക്ഷകൻ" എന്ന ഒരു പ്രത്യേക പത്രിക തന്നെ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു). പാത്രിയർക്കീസിന്റെ അടങ്ങാത്ത അധികാരദാഹം എന്നെന്നേക്കുമായി ശമിപ്പിക്കുന്നതിനു തുല്യാധികാരമുള്ള കാതോലിക്കാ സിംഹാസനം മലങ്കരയിൽ പുനസ്ഥാപിക്കുന്നതിൽ അതിപ്രധാന പങ്കു വഹിച്ചതാണു മാമ്മൻ മാപ്പിളയുടെ ജീവിതത്തിലെ അതിദീപ്തമായ ഒരദ്ധ്യായം.

സഭയിലെ കേസുകളുടെ വിധി ചന്ദ്രസമാനം വൃദ്ധിക്ഷയങ്ങളിലൂടെ കടന്നുപോകുകയും 1951-ൽ തിരുക്കൊച്ചി ഹൈക്കോടതി സഭയ്ക്കെതിരായി വെള്ളിടി കണക്കെയുള്ള വിധി പ്രസ്താവിക്കുകയും ആ വിധിയെ കൊല്ലാൻ വരുന്ന കടുവായെ ഒട്ടും ഭയപ്പെടാതെ ധൈര്യപൂർവ്വം നേരിട്ട ശിക്കാരിയെപ്പോലെ നഖശിഖാന്തം എതിർത്തു മനോരമയിൽ ശക്തവും അതിദീർഘവുമായ മുഖപ്രസംഗം എഴുതുകയും, അങ്ങനെ നേരത്തെ വിധിമൂലം വിഷാദത്തിൽ കടന്നിരുന്ന സഭാംഗങ്ങൾക്കു ധൈര്യവും പ്രത്യാശയും പകർന്നു കൊടുക്കുകയും ചെയ്ത വസ്തുത സഭ എങ്ങനെ വിസ്മരിക്കും.

ഹൈക്കോടതിവിധി കേട്ടു നിരാശനായി കൽക്കട്ടയിൽ നിന്നു 1951-ൽ തിരിച്ചു വരവെ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായ്ക്കു അടൂർ നിന്നു കോട്ടയം വരെ നൽകപ്പെട്ട അതിഗംഭീര വരവേൽപ്പിന്റെ പിന്നിൽ പ്രവർത്തിച്ചവരിൽ പ്രമുഖനും മാമ്മൻ മാപ്പിളയായിരുന്നു. തോറ്റ നേതാവിനു നൽകപ്പെട്ട ഈ സ്വീകരണം സഭാദ്ധ്യക്ഷനും സഭാംഗങ്ങൾക്കു ഒരു മൃതസഞ്ജീവനിയായിരുന്നു. കൂടാതെ കുറുപ്പംപടി, പിറവം മുതലായ പാത്രിയർക്കീസ് അനുഭാവികളുടെ മുഖ്യ ആലയങ്ങളിൽ, തോറ്റ കാതോലിക്കാ ബാവായ്ക്കു നൽകപ്പെട്ട വൻ സ്വീകരണങ്ങളും തികച്ചും രാജകീയമായിരുന്നു എന്നു അവയിൽ എല്ലാം സംബന്ധിച്ച എനിക്കു തറപ്പിച്ചു പറയാനാവും.

പ്രതികൂലമായ ഹൈക്കോടതി വിധിയുടെ പശ്ചാത്തലത്തിൽ സഭയുടെ ആസ്ഥാനമായ പഴയസെമിനാരി നഷ്ടപ്പെട്ടേക്കുമെന്ന ഭയത്തെ തുടർന്ന് അധികം ആരും അറിയാതെ ഏതാനും ദിവസങ്ങൾകൊണ്ട് ഒന്നര ലക്ഷത്തോളം രൂപ സമാഹരിച്ചു ദേവലോകം അരമനയിരിക്കുന്ന പറുദീസാ തുല്യമായ ഏഴര ഏക്കർ സ്ഥലം വാങ്ങിയതാണു മാമ്മൻ മാപ്പിളയുടെ ജീവിതസായാഹ്നത്തിലെ തിളക്കമേറിയ മറ്റൊരു സുപ്രധാന നേട്ടം. 1958-ൽ സുപ്രീംകോടതിയിൽ സഭാക്കേസ് ജയിച്ചപ്പോൾ മലങ്കരസഭയ്ക്കു നേരത്തെ കക്ഷത്തിൽ ഇരുന്നതും തുടർന്ന് ഉത്തരത്തിൽ ഇരുന്നതും ഒന്നിച്ചു ലഭിച്ചു എന്നതുപോലെയാണു ദേവലോകം അരമന സമ്പാദിക്കാനായത്. ഇതെല്ലാം അശീതിയിൽ എത്തിനിന്ന ജ്ഞാനവൃദ്ധനായ മാമ്മൻ മാപ്പിളയുടെ - അല്ല വലിയ സഭാസേവകന്റെ - ആവേശവും ആവേഗവും ആഢ്യത്വവും അംബരത്തോളം ഉയർത്തി എന്നു സാക്ഷിക്കുവാൻ 1950 മുതൽ കോട്ടയത്തു താമസിക്കുന്ന എനിക്കു പറയാൻ അവകാശമുണ്ട്. അദ്ദേഹം മനോരമയുടെ മുഖ്യപത്രാധിപസ്ഥാനം വഹിച്ച കാലത്തു പത്രാധിപസമിതിയിൽ നിയമിക്കപ്പെട്ടവരിൽ ഇന്നു ജീവിച്ചിരിക്കുന്ന ഏക വ്യക്തിയെന്ന നിലയിൽ ഇതെല്ലാം സാക്ഷിക്കാൻ സാധിച്ചത് ഒരു ഭാഗ്യവും അതിലുപരി അഭിമാനവും ആണെന്നു ഇന്നു ചിന്തിക്കുമ്പോൾ ദൈവത്തിന്റെ നടത്തിപ്പിൽ ഞാൻ കൂടുതൽ വിനീതനാകുകയാണ്.

മലങ്കരസഭയുടെ ഏഴു ദശാബ്ദക്കാലത്തെ ചരിത്രത്തിന്റെ സജീവസാക്ഷി എന്ന നിലയിൽ മാമ്മൻ മാപ്പിളയെപ്പോലെ വാക്കുകൊണ്ടും നാക്കുകൊണ്ടും പ്രവൃത്തികൊണ്ടും സഭയുടെ സർവ്വതലസ്പർശിയായ ഒരു സംരക്ഷകനായി പ്രവർത്തിച്ച അവൈദിക മണ്ഡലത്തിലെ ചക്രവർത്തിയെ എനിക്കു കാണാൻ സാധിച്ചിട്ടില്ല. മാമ്മൻ മാപ്പിളയോടൊപ്പം സാഹിത്യം, നിയമം, പൊതുഭരണം മുതലായ രംഗങ്ങളിൽ പ്രശോഭിച്ച മറ്റു പ്രശസ്ത സഭാനേതാക്കളുടെ മികച്ച സേവനങ്ങളെ ഒന്നും ഞാൻ ഒട്ടും ചെറുതായി കാണുന്നില്ലെന്നും അനുസ്മരിപ്പിക്കട്ടെ. സഭാസേവന രംഗത്തു വരാൻ ആഗ്രഹിക്കുന്നവർക്കു എന്നും മാതൃകയാക്കാൻ മാമ്മൻ മാപ്പിളയേക്കാൾ ഉത്തമനും ഉന്നതനുമായ മറ്റൊരു സഭാസ്നേഹി ഇനിയും ജനിക്കേണ്ടിയിരിക്കുന്നു.

സഭാരംഗത്തു തന്റെ പിൻഗാമിയായി പ്രവർത്തിക്കാൻ ദീർഘവീക്ഷണത്തോടെ പ്രിയങ്കരനായ അനന്തരവൻ പി. സി. ഏബ്രഹാമിനെ അദ്ദേഹം തെരഞ്ഞെടുത്തതും ഒരു ദൈവനിയോഗമായിട്ടാണു ഞാൻ കാണുന്നത്.

◆



**മലങ്കര കത്തോലിക്കാ സഭയിൽ ജൂലൈ 15-ന് പുതുതായി എപ്പിസ്കോപ്പന്മാരായി അഭിഷിക്തരാകുന്ന ഫാ. ഡോ. ആന്റണി കാക്കനാട്ട്, ഫാ. ഡോ. മാത്യു മണകരകാവിൽ എന്നിവർ തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിനെ ഉള്ളൂർ ഓർത്തഡോക്സ് അരമനയിൽ സന്ദർശിച്ചു.**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വേദപുസ്തക പഠനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)

യാക്കോബിന്റെ മകളായ ദീന തന്റെ നാട്ടുകാരായ കന്യകമാരെ സന്ദർശിക്കാനായി പുറത്തേക്കു പോയി. ദേശത്തിലെ പ്രഭുവായ ശേഖേം അവളെ കാണുവാൻ ഇടയായി. അവൻ അവളെ പിടിച്ചുകൊണ്ടുപോയി അവളെ മാനഭംഗപ്പെടുത്തി. അവനു അവളോടു സ്നേഹമായി. അവളെ തനിക്ക് ഭാര്യയായി തരണം എന്ന് തന്റെ പിതാവായ ഹാമോരിനോടു പറഞ്ഞു. ശെഖേം തന്റെ മകളെ കളങ്കപ്പെടുത്തിയ വിവരം യാക്കോബ് അറിഞ്ഞു. ഈ സമയം യാക്കോബിന്റെ പുത്രന്മാർ വയലിൽ കന്നുകാലികളെ മേയിക്കുകയായിരുന്നു. അതിനാൽ അവർ വരുവോളം യാക്കോബ് മിണ്ടാതിരുന്നു. ഈ സംഭവത്തെക്കുറിച്ച് യാക്കോബിന്റെ മക്കൾ കേട്ടപ്പോൾ അവർ അതിയായി കോപിച്ചു. ഹാമോർ അവരോടു സംസാരിച്ചു. എന്റെ മകൻ ശെഖേമിന് നിന്റെ മകളോടു സ്നേഹം തോന്നിയിരിക്കുന്നു. അവളെ അവനു ഭാര്യയായി കൊടുക്കേണം. നിങ്ങൾ ഞങ്ങളോടു വിവാഹബന്ധം കൂടി നിങ്ങളുടെ സ്ത്രീകളെ ഞങ്ങൾക്ക് തരികയും ഞങ്ങളുടെ സ്ത്രീകളെ നിങ്ങൾ എടുക്കുകയും ചെയ്യുവിൻ. നിങ്ങൾക്ക് ഞങ്ങളുടെ ദേശത്ത് സ്വതന്ത്രമായി പാർക്കുകയും ചെയ്യാം. എന്നാൽ തങ്ങളുടെ സഹോദരിയെ ശെഖേം വഷളാക്കിയതുകൊണ്ട് യാക്കോബിന്റെ പുത്രന്മാർ ശെഖേമിനോടും അവന്റെ അപ്പനായ ഹാമാരിനോടും കപടമായിട്ടാണ് സംസാരിച്ചത്.

ഞങ്ങളുടെ സഹോദരിയെ അഗ്രചർമ്മിയായ പുരുഷനു കൊടുക്കുന്ന കാര്യം ഞങ്ങൾക്കു പാടുള്ളതല്ല. എന്നാൽ നിങ്ങളിലുള്ള ആണെല്ലാം പരിച്ഛേദന ഏറ്റു ഞങ്ങളെപ്പോലെ ആയിത്തീരുമെങ്കിൽ ഞങ്ങളുടെ സ്ത്രീകളെ നിങ്ങൾക്ക് തരികയും നിങ്ങളുടെ സ്ത്രീകളെ ഞങ്ങൾ എടുക്കുകയും നിങ്ങളോടുകൂടെ പാർത്തു ഒരു ജനമായിത്തീരുകയും ചെയ്യാം എന്നു പറഞ്ഞു. അങ്ങനെ ശെഖേമിനും ഹാമോരിനും ഇതു സമ്മതമായി പട്ടണത്തിലെ പുരുഷന്മാരോടു സംസാരിച്ചു. അപ്പോൾ ഹാമോരിന്റെ പട്ടണക്കാർ എല്ലാവരും അവരുടെ വാക്കുകേട്ട് പട്ടണക്കാരിൽ ആണുങ്ങളെല്ലാം പരിച്ഛേദന ഏറ്റു. മൂന്നാം ദിവസം അവർ വേദനപ്പെട്ടിരിക്കുമ്പോൾ യാക്കോബിന്റെ പുത്രന്മാരായ ശിമെയോനും ലേവിയും തങ്ങളുടെ വാൾ എടുത്തു പട്ടണത്തിന്റെ നേരെ ചെന്ന് ആണിനെ ഒക്കെയും കൊന്നു കളഞ്ഞു. ദീനയെ ശെഖേമിന്റെ വീട്ടിൽ നിന്നു കൂട്ടികൊണ്ടു വന്നു. പിന്നെ അവർ ആ പട്ടണത്തെ കൊള്ളയിട്ടു. അവരുടെ സമ്പത്തൊക്കെയും എല്ലാ സ്ത്രീകളെയും കുഞ്ഞുങ്ങളെയും പിടിച്ചുകൊണ്ടു പോന്നു. അപ്പോൾ യാക്കോബ് ശിമെയോനും ലേവിയോടും ഈ ദേശനിവാസികളായ കനാന്യരുടെയും പെരിസ്യരുടെയും ഇടയിൽ നിങ്ങൾ എന്നെ നാറ്റിച്ചു വിഷമത്തിലാക്കിയിരിക്കുന്നു.

അനന്തരം യഹോവ യാക്കോബിനോടു നീ പുറപ്പെട്ടു ബഥേലിൽ ചെന്നു പാർത്ത് ദൈവത്തിന് അവിടെ ഒരു യാഗപീഠം ഉണ്ടാക്കുക എന്നു കല്പിച്ചു. അങ്ങനെ യാക്കോബും കൂടെയുള്ള ജനമൊക്കെയും കനാൻനാട്ടിലെ ലൂസ് എന്ന ബെഥേലിൽ എത്തി യഹോവയുടെ കല്പന പ്രകാരം അവിടെ ഒരു യാഗപീഠം പണിതു. അവർ ബെഥേലിൽ നിന്നു യാത്ര പുറപ്പെട്ടു എഫ്രാത്തിൽ എത്തുവാൻ അല്പദൂരം മാത്രമുള്ളപ്പോൾ റാഹേലിനു കഠിനമായ പ്രസവവേദന അനുഭവപ്പെട്ടു. സൂതികർമ്മിണി പറഞ്ഞു ഭയപ്പെടേണ്ട കാര്യമില്ല നിനക്കിപ്പോൾ, മറ്റൊരു പുത്രൻ ജനിക്കും. പുത്രൻ ജനിച്ചു. മാതാവ് മരണാസന്നയായി. അവൾ കുഞ്ഞിനു ബെനോനി എന്നു പേരിട്ടു. യാക്കോബ് അവനു ബെന്യാമീൻ എന്നു പേരിട്ടു.

റാഹേൽ മരിച്ചു. അവളെ എഫ്രാത്തിനു പോകുന്ന വഴിയിൽ അടക്കം ചെയ്തു. അവളുടെ കല്ലറയിന്മേൽ ഒരു തൂൺ നിർത്തി. അതു റാഹേലിന്റെ കല്ലറത്തൂൺ എന്ന പേരോടെ ഇന്നുവരെയും നിൽക്കുന്നു. പിന്നെ യാക്കോബ് തന്റെ അപ്പനായ യിസ്ഹാക്കിന്റെ അടുക്കൽ വന്നു. യിസ്ഹാക്ക് വയോധികനും കാലസമ്പൂർണ്ണനുമായി പ്രാണനെ വിട്ടു മരിച്ചു തന്റെ ജനത്തോടു ചേർന്നു. അവന്റെ പുത്രന്മാരായ ഏശാവും യാക്കോബും കൂടി ചേർന്ന് അവനെ അടക്കം ചെയ്തു.



**4. യോസേഫ്**

വാർദ്ധക്യത്തിൽ ജനിച്ച മകനായതിനാൽ യാക്കോബ് മക്കളിൽ ഏറ്റവും അധികം സ്നേഹിച്ചത് യൗസേഫിനെയാണ്. അതിനാൽ അവന്റെ ജ്യേഷ്ഠന്മാർ അവനെ വെറുത്തു. അവനോട് സ്നേഹത്തോടെ സംസാരിക്കുവാൻ അവർക്ക് കഴിഞ്ഞില്ല. ഒരു ദിവസം യൗസേഫ് തന്റെ സഹോദരന്മാരോടു പറഞ്ഞു "ഞാൻ ഒരു സ്വപ്നം കാണുകയുണ്ടായി. നമ്മൾ വയലിൽ കറ്റകൾ കെട്ടിക്കൊണ്ടിരിക്കെ എന്റെ കറ്റ എഴുന്നേറ്റ് നിവർന്നു നിന്നു. നിങ്ങളുടെ കറ്റകൾ എന്റെ കറ്റക്കുചുറ്റും ഒന്നിച്ചുകൂടി അതിനെ കുമ്പിട്ടു വണങ്ങി. അപ്പോൾ ജ്യേഷ്ഠന്മാർ ചോദിച്ചു "നീ ഞങ്ങളെ ഭരക്കുവാനിരിക്കുകയാണോ?" അവർ അവനെ കൂടുതലായി വെറുത്തു. മറ്റൊരു ദിവസം അവൻ ജ്യേഷ്ഠന്മാരോടു പറഞ്ഞു, "ഞാൻ ഇന്നലെ ഒരു സ്വപ്നം കണ്ടു. സൂര്യനും ചന്ദ്രനും പതിനൊന്ന് നക്ഷത്രങ്ങളും എന്നെ കുമ്പിട്ടു വണങ്ങി ഇക്കാര്യം അറിഞ്ഞപ്പോൾ യാക്കോബ് യോസഫിനെ ശകാരിച്ചു. ഞാനും എന്റെ അമ്മയും നിന്റെ സഹോദരന്മാരും കുമ്പിട്ടു വണങ്ങുവാൻ വരും എന്നാണോ നീ ഈ കണ്ട സ്വപ്നത്തിന്റെ അർത്ഥം?

ഒരിക്കൽ യോസഫിന്റെ സഹോദരന്മാർ തങ്ങളുടെ പിതാവിന്റെ ആടുകളെ മേയ്ക്കുവാനായി സെഖേമിൽ പോയിരുന്നു. യാക്കോബ് യോസഫിനോട് ഞാൻ നിന്നെ നിന്റെ സഹോദരന്മാരുടെ അടുക്കൽ അയക്കാം എന്നു പറഞ്ഞു. യോസഫ് തന്റെ പിതാവിനോട് ഞാൻ പോകാം എന്നു പറഞ്ഞു. അവൻ അവ

നോടു, "നീ ചെന്ന് നിന്റെ സഹോദരന്മാർക്ക് സുഖം തന്നെയോ? ആടുകൾ നന്നായിരിക്കുന്നുവോ എന്നു നോക്കി വസ്തുത എന്നെ അറിയിക്കണം എന്നു പറഞ്ഞു. യാക്കോബ് അവനെ ഹെബ്രോൻ താഴ്‌വരയിൽ നിന്ന് ശെഖേമിലേക്ക് അയച്ചു. അവൻ ശെഖേമിൽ എത്തി അവിടെ ചുറ്റിനടക്കുന്നതു ഒരുത്തൻ കണ്ടു. നീ എന്തു അന്വേഷിക്കുന്നു എന്നു ചോദിച്ചപ്പോൾ എന്റെ സഹോദരന്മാരെ അന്വേഷിക്കുന്നു എന്നു ചോദിച്ചു. ഞാൻ എന്റെ സഹോദരന്മാരെ, അവർ എവിടെ ആടിനെ മേയിക്കുന്നു എന്നു ചോദിച്ചപ്പോൾ അവർ ഇവിടെ നിന്നു ദോഥാനിലേക്കു പോയി. അങ്ങനെ യോസഫ് തന്റെ സഹോദരന്മാരെ അന്വേഷിച്ച് ദോഥാനിൽ എത്തി. എന്നാൽ സഹോദരന്മാർ അവനെ ദൂരത്തുവച്ചു തന്നെ കണ്ടപ്പോൾ അവനെ കൊല്ലേണ്ടതിനു അവനു വിരോധമായി ദുരാലോചന ചെയ്തു. "അതാ സ്വപ്നക്കാരൻ വരുന്നു. വരുവിൻ നാം അവനെ കൊന്നു കളഞ്ഞു ഒരു കുഴിയിൽ ഇട്ടുകളയുക. ഒരു ദുഷ്ടമൃഗം വന്നു അവനെ തിന്നു കളഞ്ഞു എന്നു പിതാവിനോടു പറയാം. എന്നാൽ രൂബേൻ അതു കേട്ടിട്ട് നാം അവനു ജീവഹാനി വരുത്തരുത്. രക്തം ചൊരിയിക്കരുത്. മരുഭൂമിയിലുള്ള ഒരു കുഴിയിൽ അവനെ ഇടുവിൻ. അവരുടെ കയ്യിൽ നിന്നു അവനെ വിടുവിച്ച് അപ്പന്റെ അടുക്കൽ കൊണ്ടുപോകണമെന്നു കരുതിയാണ് രൂബേൻ അവരോട് ഇങ്ങനെ പറഞ്ഞത്.

യോസഫ് തന്റെ സഹോദരന്മാരുടെ അടുക്കൽ വന്നപ്പോൾ അവൻ ഉടുത്തിരുന്ന നിലയങ്കി അവർ ഊരി. അവനെ എടുത്തു ഒരു കുഴിയിൽ ഇട്ടു. അതു വെള്ളമില്ലാത്ത പൊട്ടക്കുഴി ആയിരുന്നു. ആ സമയം അതുവഴി യിശ്മാല്യേരുടെ ഒരു യാത്രകൂട്ടം വരുന്നതു കണ്ട് യഹൂദാ തന്റെ സഹോദരന്മാരോട് വരുവിൻ നാം നമ്മുടെ സഹോദരനെ കൊന്നിട്ട് എന്ത് പ്രയോജനം നമുക്ക് അവനെ യിശ്മാല്യേർക്ക് വിൽക്കുക. അവന്റെ സഹോദരന്മാർ അതിനു സമ്മതിച്ചു. അവർ യോസഫിനെ കുഴിയിൽ നിന്നു വലിച്ചു കയറ്റി യിശ്മാല്യേർക്ക് ഇരുപത് വെള്ളിക്കാശിന് വിറ്റു. അവർ യോസഫിനെ മിസ്രയീമിലേക്ക് കൊണ്ടുപോയി. രൂബേൻ തിരികെ കുഴിയുടെ അടുക്കൽ വന്നപ്പോൾ യോസഫ് കുഴിയിൽ ഇല്ല എന്നു കണ്ടു തന്റെ വസ്ത്രം കീറി, സഹോദരന്മാരുടെ അടുക്കൽ വന്നു. ബാലനെ കാണുന്നില്ലല്ലോ. ഞാൻ ഇനി എവിടെ പോകേണ്ടു എന്നു പറഞ്ഞു. പിന്നെ അവർ ഒരു കോലാട്ടുകൊറ്റനെ കൊന്നു. യോസഫിന്റെ അങ്കി എടുത്തു രക്തത്തിൽ മുക്കി. അവർ നിലയങ്കി തങ്ങളുടെ അപ്പന്റെ അടുക്കൽ കൊടുത്തയച്ചു. ഇതു ഞങ്ങൾക്ക് കണ്ടുകിട്ടി, ഇതു നിന്റെ മകന്റെ അങ്കിയോ അല്ലയോ എന്നു നോക്കേണം എന്നു പറഞ്ഞു. അവൻ അതു തിരിച്ചറിഞ്ഞു. ഒരു ദുഷ്ടമൃഗം അവനെ തിന്നുകളഞ്ഞു യോസഫിനെ പറിച്ചുകീറിപ്പോയി എന്നു പറഞ്ഞു. യോസഫ് നഷ്ടപ്പെട്ടു എന്നറിഞ്ഞപ്പോൾ യാക്കോബ് വസ്ത്രം കീറി അരയിൽ രട്ടുശീല ചുറ്റി ഏറിയനാൾ തന്റെ മകനെചൊല്ലി ദുഃഖിച്ചു കൊണ്ടിരുന്നു. അവന്റെ മക്കളെല്ലാം അവനെ ആശ്വസിപ്പാൻ വന്നു. മിദ്യാന്യ കച്ചവടക്കാർ യോസഫിനെ മിസ്രയീമിൽ ഫറവോന്റെ ഒരു ഉദ്യോഗസ്ഥനായി അകമ്പടിനായകനായ പോത്തീഫറിനു വിറ്റു.

(തുടരും)



**തിരുവനന്തപുരം ഭദ്രാസന സണ്ടേസ്കൂൾ പ്രഥമാദ്ധ്യാപകരുടെ സംഗമം ആയൂർ ചെറുവക്കൽ സെന്റ് ജോർജ്ജ് ഓർത്തോഡോക്സ് പള്ളിയിൽ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.**



**ഗീവർഗീസ് മാർ കൂറിലോസ് അട്ടപ്പാടി ആശ്രമം സന്ദർശിച്ചു. ആശ്രമം സുപ്പീരിയർ ഫാ. സജി അച്ചൻ പൂച്ചെണ്ട് നൽകി സ്വീകരിച്ചു. ആശ്രമം ചാപ്പലിൽ പ്രാർത്ഥന നടത്തി. സെന്റ് ജെംസ് സ്കൂൾ സന്ദർശിച്ച് അസംബ്ലിയിൽ കുട്ടികളെയും ടീച്ചേഴ്സിനെയും അഭിസംബോധന ചെയ്ത് സംസാരിച്ചു.**



## Rev. Prof. Dr Jerry Pillay was elected as the new general secretary of the World Council of Churches (WCC).

He is the eighth general secretary in the WCC's history since the fellowship of churches was founded in 1948.

Pillay is currently dean of the Faculty of Theology and Religion, University of Pretoria. A member of the Uniting Presbyterian Church in Southern Africa, he is from South Africa.

Pillay was one of two candidates standing for election to the WCC's highest administrative post. The other candidate was Dr Elizabeth Joy. Pillay will replace outgoing acting general secretary Rev. Prof Dr Ioan Sauca, who began serving in that position in April 2020, when the previous general secretary, Rev. Dr Olav Fykse Tveit, was appointed as the presiding bishop of the Church of Norway.

Dr Agnes Abuom, WCC central committee moderator, shared words of congratulations and blessings in Pillay's new ministry.

"May the WCC global fellowship warmly welcome you, pray for you, and show you in every way that we care for you as you take on important leadership in our ongoing journey toward Christian unity," she said. "You and the ecumenical movement are making history—and forming a future in which we can live out God's love for one another and for all."

The general secretary serves as the WCC's chief executive officer, and leads the WCC's work, including final responsibility for WCC's work and its staff.

Dr Pillay will take up his position 1 January 2023.

# വിഭജിക്കുന്നവൻ



## പെന്തിക്കോസ്തിക്ക് ശേഷം രണ്ടാം ഞായറാഴ്ച (വി. മത്തായി 10:34,11:1)

ഫാ. കെ. കെ. വർഗീസ്

പ്രാർത്ഥനയോടെ കാത്തിരുന്ന ശിഷ്യന്മാരുടെ മേൽ പരിശുദ്ധാത്മാവ് ആവസിക്കുന്ന മഹത്വപൂർണ്ണമായ സംഭവത്തിന് ശേഷം, നമ്മുടെ ആരാധന വേളയിൽ വായിച്ചു കേൾക്കുന്ന ഏവൻഗേലിയോൻ ഭാഗം പരിശുദ്ധ റൂഹായെ പ്രാപിച്ചവർ തങ്ങളുടെ ഇഹലോകജീവിതം എപ്രകാരം ക്രമീകരിക്കണം എന്നും, ആ ക്രമീകരണം എങ്ങനെയാണ് വരും ലോകത്ത് നമ്മൾക്ക് പ്രയോജനപ്രദമായി തീരുക എന്നുള്ളതുമാണ്. സകല സത്യത്തിലും നീതിയിലും ദൈവിക പരിജ്ഞാനത്തിലും വഴിനടത്തുന്ന പരിശുദ്ധ റൂഹായ്ക്ക് ഒരുവൻ സ്വയം വിധേയ പെടുമ്പോൾ പരിശുദ്ധ റൂഹാ നയിക്കുന്ന വഴികളിലൂടെ തന്നെ ജീവിതം മുന്നോട്ടു പോകേണ്ടതുണ്ട് എന്ന് വേദഭാഗം നമ്മെ ഓർമ്മപ്പെടുത്തുന്നു. മറിച്ചായാൽ എന്താണ് സംഭവിക്കുക എന്നുള്ളതിന്റെ സൂചനകൾ കൂടി ഇന്നത്തെ ഏവൻഗേലിയോൻ ഭാഗത്തുനിന്ന് നമുക്ക് ലഭിക്കുന്നുണ്ട്.

വി.മത്തായിയുടെ സുവിശേഷം പത്താം അധ്യായത്തിൽ വിശ്വാസികൾ എന്ന നിലയിൽ നാമെല്ലാവരും ദൈവത്തിൽ നിന്നുള്ള ദൗത്യത്തിനായി വിളിക്കപ്പെട്ടിരിക്കുന്നുവെന്നും, ദൗത്യത്തിനായി പുറപ്പെടുമ്പോൾ, സംഘർഷങ്ങൾ പ്രതീക്ഷിക്കാമെന്നും കാണുന്നു.

ഈയാഴ്ചയിലെ വേദഭാഗം നമ്മൾക്ക് വ്യത്യസ്തമായ ഒരു ചിന്ത നൽകുന്നുണ്ട്. വിഭജനത്തിന്റെ സംഘർഷം (The conflict of division).

ക്രിസ്തുവിനുവേണ്ടി നിലകൊള്ളുമ്പോൾ, ഒരുവന് എതിർപ്പ് മാത്രമല്ല, ഭിന്നിപ്പും പ്രതീക്ഷിക്കാം (വി. മത്തായി 10:34-36).

യേശു തന്റെ ശിഷ്യന്മാരെ ദൗത്യ നിർവഹണത്തിനായി അയക്കുന്നു. ആ ദൗത്യത്തിനുള്ള നിർദ്ദേശങ്ങൾ അവൻ അവർക്ക് നൽകി. പ്രവർത്തിക്കുന്ന ഇടങ്ങളിൽനിന്ന് എതിർപ്പ് പ്രതീക്ഷിക്കണമെന്ന് അദ്ദേഹം അവരോട് പറഞ്ഞു.

ഇന്നത്തെ ഏവൻഗേലിയോൻ ഭാഗത്ത് നമ്മൾ കാണുന്നത് പോലെ, യേശുവിനോട് എങ്ങനെ പ്രതികരിക്കുന്നു എന്നത് നമ്മളുടെ ജീവിതത്തിലെ മറ്റെല്ലാ കാര്യങ്ങളെയും ബാധിക്കുന്നു.

ഇത് മറ്റ് ആളുകളുമായുള്ള നമ്മളുടെ ബന്ധത്തെ ബാധിക്കും. മറ്റുള്ളവരോട് എങ്ങനെ പ്രതികരിക്കുന്നു എന്നതിനെ ഇത് ബാധിക്കും. ഏറ്റവും പ്രധാനമായി, അത് ഒരുവൻറെ ശാശ്വതമായ വിധി/ലല്യേിമഹ റലശേ്യി, നിർണ്ണയിക്കും.

ഈ ദിവസത്തെ വി. ഏവൻഗേലിയോൻ ഭാഗത്തുനിന്ന്, ജീവിതത്തിന്റെ വിഭജനരേഖ യേശുവാണ് എന്നതിനെ ആസ്പദമാക്കി, 1: അവൻ സ്വർഗ്ഗത്തിലെ വിഭജനരേഖയാണ്. 2: അവൻ ഭൂമിയിലെ വിഭജന രേഖയാണ്. 3: അവൻ പരമമായ സ്നേഹമാണ്. 4: അവൻ നമ്മളുടെ പ്രവർത്തനങ്ങളുടെ ആത്യന്തിക അളവുകോലാണ്. എന്നിങ്ങനെ നാല് ചിന്തകളാണ് കണ്ടെത്തുന്നത്.

**1. യേശു സ്വർഗ്ഗത്തിലെ വിഭജന രേഖയാണ് (32-33)**

ഒന്നാമതായി, യേശു സ്വർഗ്ഗത്തിലെ വിഭജനരേഖയാണ്. താൻ പറയുന്ന വാക്യങ്ങൾ 32-33 നോക്കുക: "മനുഷ്യരുടെ മുമ്പാകെ എന്നെ അംഗീകരിക്കുന്നവനെ സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ മുമ്പാകെ ഞാനും അംഗീകരിക്കും.

എന്നാൽ മനുഷ്യരുടെ മുമ്പിൽ എന്നെ തള്ളിപ്പറയുന്നവനെ സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ മുമ്പാകെ ഞാൻ നിരാകരിക്കും (വി. മത്തായി 10:32-33) ഇവിടെ യേശു രണ്ടു കൂട്ടം ആളുകളെക്കുറിച്ച് സംസാരിക്കുന്നു, തന്നെ അംഗീകരിക്കുന്നവരും തന്നെ നിഷേധിക്കുന്നവരും. വ്യത്യസ്ത ഫലങ്ങളുളവാക്കുന്ന രണ്ട് വ്യത്യസ്ത ഗ്രൂപ്പുകളെക്കുറിച്ച് കർത്താവ് സംസാരിക്കുന്നു.

**1a. ഭൂമിയിലും സ്വർഗ്ഗത്തിലുമുള്ള പരസ്പര അംഗീകരിക്കൽ (റോമർ 1:16, 10:9)**

മറ്റുള്ളവരുടെ മുമ്പാകെ യേശുവിനെ അംഗീകരിക്കുക എന്നതിനർത്ഥം ക്രിസ്തുവിലുള്ള നിങ്ങളുടെ വിശ്വാസവും അവനോടുള്ള നിങ്ങളുടെ വിശ്വസ്തതയും പരസ്യമായി (Openly and Publically) പ്രഖ്യാപിക്കുക എന്നതാണ്. 'ഞാൻ യേശുവിനോടൊപ്പം' എന്ന് മറ്റുള്ളവരോട് പരസ്യമായി പ്രഖ്യാപിക്കുമ്പോൾ, നമ്മുടെ കർത്താവ് നമ്മളെ തന്റെ പിതാവിന്റെ മുമ്പാകെ അംഗീകരിക്കുകയും 'ഞാൻ അവനോടുകൂടെ/അവളോടൊപ്പമുണ്ട് എന്ന് പറയുകയും ചെയ്യുന്നു.

അപ്പോസ്തലനായ പൗലോസ് റോമർ 1:16-ൽ പറയുന്നു; 'സുവിശേഷത്തെക്കുറിച്ച് ഞാൻ ലജ്ജിക്കുന്നില്ല, കാരണം അത് വിശ്വസിക്കുന്ന എല്ലാവരുടെയും രക്ഷയ്ക്കുവേണ്ടിയുള്ള ദൈവത്തിന്റെ ശക്തിയാണ്.' (റോമർ 1:16) യേശുവിനെക്കുറിച്ചുള്ള വിശേഷമാണ് സുവിശേഷം, അതിനാൽ സുവിശേഷത്തെക്കുറിച്ച് തനിക്ക് ലജ്ജയില്ല എന്ന് പൗലോസ് പറയുമ്പോൾ, താൻ യേശുവിനെ കുറിച്ച് ലജ്ജിക്കുന്നില്ലെന്നും, "യേശു കർത്താവും രക്ഷകനുമാണെന്നും അവനിലൂടെ മാത്രമേ രക്ഷ ഉണ്ടാകൂ എന്നും പരസ്യമായി പ്രഖ്യാപിക്കാൻ എനിക്ക് ലജ്ജയില്ല" എന്നുമാണ് പൗലോസ് പറയുന്നത്.

രഹസ്യ ക്രിസ്ത്യാനി എന്നൊന്നില്ല. ഭൂമിയിലെ മറ്റുള്ളവരുടെ മുമ്പാകെ യേശുവിനെ അംഗീകരിക്കുകയാണെങ്കിൽ, സ്വർഗത്തിലുള്ള തന്റെ പിതാവിന്റെ മുമ്പാകെ യേശു നമ്മളെയും അംഗീകരിക്കും. നമ്മളുടെ ഹൃദയത്തിൽ/ഹൃദയം കൊണ്ട് യേശുവിൽ വിശ്വസിക്കുക എന്നതാണ് ഒരു കാര്യം. പൂർണ്ണ ആത്മാവോടും, മനസ്സോടും, ഹൃദയത്തോടും...... എന്നാൽ തിരുവചനം പറയുന്നത് നാം അവനെ നമ്മുടെ വായ് കൊണ്ട് പരസ്യമായി അംഗീകരിക്കുകയും വേണം എന്നാണ്.

റോമർ 10:9 പറയുന്നു: "'യേശു കർത്താവാണ്' എന്ന് വായ്കൊണ്ട് ഏറ്റു പറയുകയും ദൈവം അവനെ മരിച്ചവരിൽനിന്ന് ഉയിർപ്പിച്ചെന്ന് ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷിക്കപ്പെടും." (റോമർ 10:9)

ഈ ഭൂമിയിൽ മറ്റുള്ളവരുടെ മുമ്പാകെ യേശുവിനെ അംഗീകരിക്കാനുള്ള ഏറ്റവും നല്ല മാർഗമാണ്, വിശുദ്ധ മാമ്മോദീസ സ്വീകരിച്ച് അവനിലുള്ള വിശ്വാസത്തിലേക്ക് പ്രവേശിക്കുകയും തുടർന്ന് വിശ്വാസത്തിൽ അധിഷ്ഠിതമായ ഒരു ജീവിതം നയിക്കുകയും ചെയ്യുക എന്നത്. വിശുദ്ധ മാമോദിസ കൂദാശയിൽ നമ്മൾ, ക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ പ്രാഥമിക പരസ്യമായ ഏറ്റു പറച്ചിൽ നടത്തുകയാണ്.

വ്യക്തി ജീവിതം കൊണ്ട് ക്രിസ്തുവിനെ സാക്ഷിക്കുന്നതിനെപറ്റി, ൧ല്യ ശീമഹ ല്മിഷമഹശ്വമശേീ എന്നൊരു പദം നമ്മൾ സെമിനാരിയിൽ പഠിച്ചത് ഓർക്കുന്നുണ്ടാവുമല്ലോ.

**1b. നിരാകരിക്കൽ (വി. മത്തായി 25:31-33)**

മേൽപ്പറഞ്ഞത് മറ്റൊരു വഴിക്കും പ്രവർത്തിക്കുന്നു. ഭൂമിയിൽ യേശുവിനെ നിരാകരിക്കുകയാണെങ്കിൽ, സ്വർഗത്തിലുള്ള തന്റെ പിതാവിന്റെ മുമ്പാകെ യേശു നമ്മളെയും നിരാകരിക്കും. യേശുവിനെ നിരാകരിക്കുകയെന്നാൽ അവനെ കർത്താവും രക്ഷകനുമായി സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നതിനെ നിഷേധിക്കുക എന്നതാണ്.

യേശുവിനെ ത്യജിക്കുന്നവരെ അവൻ നിരാകരിക്കുക എന്നത് നീചമോ നിസ്സാരമോ അല്ല. നമ്മൾ ഇതിനകം ഭൂമിയിൽ പറഞ്ഞതിനെ അവൻ സ്വർഗത്തിൽ സ്ഥിരീകരിക്കുക മാത്രമാണ് ചെയ്യുന്നത്. ഇവിടെ ഭൂമിയിൽ യേശുവിനെ നിരസിക്കുമ്പോൾ, അടിസ്ഥാനപരമായി പറയുന്നത്, 'ഞാൻ യേശുവിനോടൊപ്പമില്ല' എന്നാണ്.

ഒരുവൻ അത് ചെയ്യുമ്പോൾ, 'ഞാൻ അവനോടൊപ്പമോ അവളുടെ കൂടെയോ ഇല്ല' എന്ന് പറഞ്ഞുകൊണ്ട് യേശു പിതാവിന്റെ മുമ്പാകെ അവനെ/

ളെയും നിരാകരിക്കുന്നു.

**1c. യേശു സ്വർഗ്ഗത്തിലെ വിഭജനരേഖയാണ്**

യേശു ദൈവപുത്രനാണ്. തൻറെ പിതാവിനെക്കുറിച്ച് അവൻ നമ്മളോട് സംസാരിക്കുമ്പോൾ പറയുന്നത് നിങ്ങളുടെ പിതാവ് എന്നാണ്.

യേശുവിൽ വിശ്വസിക്കുന്നവർ ദൈവിക കുടുംബത്തിലേക്ക് ചേർക്കപ്പെടുന്നു. (അതുകൊണ്ടാണ് വിശുദ്ധ മാമ്മോദീസായിൽ നമ്മൾ പ്രാർത്ഥിക്കുന്നത്; നിന്റെ ഏകജാതന്റെ സഹോദരനുമായി നീ പൂർത്തീകരിച്ച ഈ പൈതലിനെ). അങ്ങനെ ദൈവം നമ്മളുടെ സ്വർഗീയ പിതാവായിത്തീരുകയും ചെയ്യുന്നു. ദൈവത്തിന്റെ ഏക പുത്രനെന്ന നിലയിൽ ദൈവവുമായി അതുല്യമായ ബന്ധത്തിൽ നിലകൊള്ളുന്ന ദൈവത്തിന്റെ നിത്യപുത്രനായ യേശു, ഭൂമിയിൽ മനുഷ്യൻ കൈക്കൊള്ളുന്ന നിലപാടുകൾക്ക് അനുസരിച്ചത് സ്വർഗ്ഗത്തിൽ അതെ നിലപാടുകൾ സ്വീകരിക്കുന്ന ഒരു വിഭജന രേഖയാവുന്നു

**2 യേശു ഭൂമിയിലെ വിഭജനരേഖയാണ് (34-36)**

യേശു സ്വർഗ്ഗത്തിലെ വിഭജനരേഖ മാത്രമല്ല. ഭൂമിയിലെ വിഭജനരേഖയും അവനാണ്. ഭൂമിയിൽ സമാധാനം കൊണ്ടുവരാനല്ല, ഭിന്നിപ്പിക്കുന്ന വാളാണ് താൻ കൊണ്ട് വന്നതെന്ന് യേശു പറയുന്നു. അവൻ കുടുംബങ്ങൾക്കിടയിൽ ഒരു വിഭജനരേഖയായി പോലും മാറുമെന്ന് അവൻ മുന്നറിയിപ്പ് നൽകുന്നു.

**2a.യേശു കൊണ്ടുവന്നത് സമാധാനമല്ല, വാളത്രെ** (യെശയ്യാവ് 9:6-7; വി. ലൂക്കോസ് 2:4, 12:51)

വി.മത്തായി 10:34 നോക്കുക: "ഞാൻ ഭൂമിയിൽ സമാധാനം കൊണ്ടുവരാൻ വന്നിരിക്കുന്നുവെന്ന് കരുതരുത് (വി. മത്തായി 10:34).

ഇപ്പോൾ ഇവിടെ വാൾ അക്രമത്തെയല്ല, ഭിന്നിപ്പിനെയാണ് സൂചിപ്പിക്കുന്നത്. വി.ലൂക്കോസ് 12:51-ലെ യേശു പറയുന്ന സമാന്തര വചനം നോക്കുമ്പോൾ ലൂക്കോസ് 12:51 ഭൂമിയിൽ സമാധാനം നല്കുവാൻ ഞാൻ വന്നിരിക്കുന്നു എന്നു തോന്നുന്നുവോ? അല്ലല്ല, ഛിദ്രം വരുത്തുവാൻ അത്രേ എന്നു ഞാൻ നിങ്ങളോടു പറയുന്നു. 12:52 ഇനിമേൽ ഒരു വീട്ടിൽ ഇരുവരോടു മൂവരും മൂവരോടു ഇരുവരും ഇങ്ങനെ അഞ്ചുപേർ തമ്മിൽ ഛിദ്രിച്ചിരിക്കും. 12:53 അപ്പൻ മകനോടും മകൻ അപ്പനോടും അമ്മ മകളോടും മകൾ അമ്മയോടും അമ്മാവിയമ്മ മരുമകളോടും മരുമകൾ അമ്മാവിയമ്മയോടും ഛിദ്രിച്ചിരിക്കും."

എന്തുകൊണ്ടാണ് യേശുതമ്പുരാൻ വാളിന്റെ ചിത്രം ഉപയോഗിക്കുന്നത്? കാരണം വാൾ വിഭജിക്കുന്നത്തിനുള്ള ഉപകരണമാണ്. അത് കാര്യങ്ങളെ രണ്ടായി മുറിക്കുന്നു.

മിശിഹാ വരുമ്പോൾ അവൻ സമാധാനം കൊണ്ടുവരുമെന്ന് യഹൂദന്മാർ പ്രതീക്ഷിച്ചു. ഉദാഹരണത്തിന്, പഴയനിയമത്തിലെ മഹത്തായ മിശിഹൈക പ്രവചനങ്ങളിലൊന്ന് യെശയ്യാവ് 9:6 ആണ്: യെശയ്യാ 9:6 നമുക്കു ഒരു ശിശു ജനിച്ചിരിക്കുന്നു; നമുക്കു ഒരു മകൻ നല്കപ്പെട്ടിരിക്കുന്നു; ആധിപത്യം അവന്റെ തോളിൽ ഇരിക്കും; അവന്നു അത്ഭുതമന്ത്രി, വീരനാംദൈവം, നിത്യപിതാവു, സമാധാനപ്രഭു എന്നു പേർ വിളിക്കപ്പെടും.

9:7 അവന്റെ ആധിപത്യത്തിന്റെ വർദ്ധനെക്കും സമാധാനത്തിന്നും അവസാനം ഉണ്ടാകയില്ല; ദാവീദിന്റെ സിംഹാസനത്തിലും അവന്റെ രാജത്വത്തിലും ഇന്നുമുതൽ എന്നെന്നേക്കും അവൻ അതിനെ ന്യായത്തോടും നീതിയോടും കൂടെ സ്ഥാപിച്ചു നിലനിർത്തും; സൈന്യങ്ങളുടെ യഹോവയുടെ തീക്ഷ്ണത അതിനെ നിവർത്തിക്കും.

അതുകൊണ്ടാണ് യേശു ജനിച്ച രാത്രി ദൂതന്മാർ ഇടയന്മാർക്ക് പ്രത്യക്ഷപ്പെട്ട് ഇങ്ങനെ പ്രഖ്യാപിച്ചതായി വി. ലൂക്കോസ് 2:14)ൽ നാം വായിക്കുന്നത്: "അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വവും ഭൂമിയിൽ അവന്റെ പ്രീതിയുള്ള മനുഷ്യർക്ക് സമാധാനവും. അപ്പോൾ, അത് ഏതാണ്? ഏതുതരം സമാധാനം കൊണ്ടുവരാനാണ് യേശു വന്നത്? അതെ, യേശുമശിഹാ സമാധാനം കൊണ്ടുവരും, എന്നാൽ ഉടനടി അല്ല. ഈ ലോകത്തിൻറെ അധിപതിയും ആയുള്ള പോരാട്ടം വിശ്വാസജീവിതത്തിൽ നടക്കുന്നു (Unseen Warfare).

യുദ്ധം അവസാനിക്കുമ്പോൾ പൂർണ്ണമായ സമാധാനം ഉണ്ടാകും, അവന്റെ ആധിപത്യത്തിന്റെയും സമാധാനത്തിന്റെയും വർദ്ധനവിന് അവസാനം ഉണ്ടാകില്ല. എന്നാൽ ഇതിനിടയിൽ, വർത്തമാനകാലത്ത്, സംഘർഷത്തിനിടയിൽ, ഭിന്നിപ്പുണ്ടാകും. നമ്മൾ ദൈവത്തിനുവേണ്ടിയുള്ള ദൗത്യത്തിൽ ഏർപ്പെടാൻ വിളിക്കപ്പെട്ടിരിക്കുന്നു, ആ ദൗത്യം സമാധാനം കൊണ്ടുവരുന്നതിന് മുമ്പ് വിഭജനമാണ് വരുത്തുന്നത്. യേശു വന്നത് സമാധാനം കൊണ്ടുവരാനല്ല, വാളാണ്.

**2b യേശു കുടുംബങ്ങൾക്കിടയിൽ പോലും ഒരു വിഭജനരേഖയായി മാറും** (മീഖാ 7:6)

കുടുംബങ്ങൾക്കിടയിൽ പോലും താൻ ഒരു വിഭജനരേഖയായി മാറുമെന്ന് യേശു തുടർന്നു പറയുന്നു. വി. മത്തായി 10:35-36 നോക്കുക: "ഒരു മനുഷ്യനെ അവന്റെ പിതാവിനെതിരെയും മകളെ അമ്മയ്ക്കെതിരെയും മരുമകളെ അമ്മായിയമ്മയ്ക്കെതിരെയും തിരിക്കാനാണ് ഞാൻ വന്നത്. ഒരു മനുഷ്യന്റെ ശത്രുക്കൾ സ്വന്തം വീട്ടിലെ അംഗങ്ങൾ.' (വി.മത്തായി 10:35-36)

ഇവിടെ മീഖാ പ്രവാചകന്റെ പുസ്തകത്തിൽ നിന്ന് യേശു ഉദ്ധരിക്കുന്നു: "ഒരു മകൻ പിതാവിനെ അപമാനിക്കുന്നു, ഒരു മകൾ അമ്മയ്ക്കെതിരെയും മരുമകൾ അമ്മായിയമ്മയ്ക്കെതിരെയും എഴുന്നേൽക്കുന്നു - ഒരു പുരുഷന്റെ ശത്രുക്കൾ സ്വന്തം വീട്ടിലെ അംഗങ്ങൾ." (മീഖാ 7:6). ദൈവത്തെ അനുഗമിക്കുന്നവർക്കും അല്ലാത്തവർക്കും ഇടയിൽ വരാനിരിക്കുന്ന ഭിന്നതകളെക്കുറിച്ച് മീഖാ പ്രവചിച്ചു.

യേശു ആ പ്രവചന വചനം തന്റെ വരവിന് ബാധകമാക്കുകയും കുടുംബങ്ങൾക്കിടയിൽ പോലും താൻ ഒരു വിഭജനരേഖയായി മാറുമെന്നും പറയുന്നു.

**2c. സ്വർഗ്ഗത്തിലെ വിഭജനരേഖ യേശുവാണ്**

നിഷ്പക്ഷത ഒരു ഓപ്ഷൻ ആണ്. എന്നാൽ ക്രിസ്തുവിനോട് ആ നിഷ്പക്ഷത പുലർത്താനാവില്ല. ഒന്നുകിൽ അവനെ എതിർക്കുന്നു. അല്ലെങ്കിൽ അനുകൂലിക്കുന്നു. ഒരു വശം അല്ലെങ്കിൽ മറ്റൊന്ന് തിരഞ്ഞെടുക്കേണ്ടതുണ്ട്.

**III. പരമമായ സ്നേഹം യേശുവിനോട് ആയിരിക്കണം (37-39)**

**3a. കുടുംബത്തേക്കാൾ നാം യേശുവിനെ സ്നേഹിക്കണം.**

ഒന്നാമതായി, നാം കുടുംബത്തേക്കാൾ യേശുവിനെ സ്നേഹിക്കണം. 37-ാം വാക്യത്തിൽ യേശു പറയുന്നു: "എന്നെക്കാൾ അധികം തന്റെ പിതാവിനെയോ അമ്മയെയോ സ്നേഹിക്കുന്നവൻ എനിക്ക് യോഗ്യനല്ല; എന്നെക്കാൾ അധികം തന്റെ മകനെയോ മകളെയോ സ്നേഹിക്കുന്നവൻ എനിക്ക് യോഗ്യനല്ല. (വി. മത്തായി 10:37). കുടുംബത്തെ കൂടുതൽ സ്നേഹിക്കുന്നത് കൊണ്ടാണ്, ഇവിടെ യേശു അത് ഉയർത്തിപ്പിടിക്കാൻ/ആ ചോദ്യം ഉന്നയിക്കാൻ കാരണം.

നിങ്ങളുടെ എല്ലാ ഭൗമിക ബന്ധങ്ങളിലും, നിങ്ങളുടെ കുടുംബത്തിനാണ് ഏറ്റവും ഉയർന്ന സ്ഥാനം. അത്രയുമോ അതിനേക്കാൾ ഉയർന്ന സ്ഥാനമോ തിരുവചനത്തിനും ദൈവത്തിനും നൽകേണ്ടത് ആവശ്യമാണ്. യേശു ഒന്നാമതാകണം. കുടുംബത്തെ കുറച്ചുമാത്രം സ്നേഹിക്കണമെന്ന് യേശു പറയുന്നില്ല. പക്ഷേ, അവനെ കൂടുതൽ സ്നേഹിക്കണമെന്ന് അവൻ പറയുന്നു.

**3b. നാം യേശുവിനെ തന്നേക്കാൾ കൂടുതൽ സ്നേഹിക്കണം (വി. മത്തായി 16:24)**

തന്നേക്കാൾ കൂടുതൽആയി ഒരുവൻ യേശുവിനെ സ്നേഹിക്കണം. 38-ാം വാക്യത്തിൽ യേശു പറയുന്നു: 'തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കാത്തവൻ എനിക്ക് യോഗ്യനല്ല' (വി. മത്തായി 10:38). വി. മത്തായി 16-ൽ കുരിശ് എടുക്കുന്നതിനെക്കുറിച്ചു പറയുന്ന ഭാഗം ഈ ആശയത്തിന് കുറച്ചു കൂടി വ്യക്തമാക്കുന്നു.

അവിടെ അദ്ദേഹം പറയുന്നു: 'ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ, അവൻ തന്നെത്തന്നെ ത്യജിച്ച് തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ' (വി. മത്തായി 16:24).

ഒരാൾ കുരിശ് എടുക്കുക എന്നതിനർത്ഥം യേശുവിനെ നിങ്ങളുടെ മുമ്പിൽ വയ്ക്കുന്നു എന്നാണ്. യേശുവിനു വേണ്ടി മരിക്കാൻ നിങ്ങൾ തയ്യാറാണ് എന്നാണ് അതിന്റെ അർത്ഥം. അവൻ ആഗ്രഹിക്കുന്നത് ചെയ്യുന്നതിനും നമ്മൾ ആഗ്രഹിക്കുന്നത് ചെയ്യുന്നതിനും ഇടയിൽ ഒരു തിരഞ്ഞെടുപ്പുണ്ടാകുമ്പോൾ, കുരിശിന്റെ വഴിയിലൂടെ സഞ്ചരിക്കുവാൻ തീരുമാനിച്ചവൻ യേശുവിനെ തിരഞ്ഞെടുക്കുന്നു. കുരിശ് എടുക്കുന്നത് ഒരു തിരഞ്ഞെടുപ്പാണെന്ന് ശ്രദ്ധിക്കുക. അത് ഇച്ഛാശക്തിയുടെ പ്രവൃത്തിയാണ്. ക്രിസ്തുവിനോടുള്ള സ്നേഹം നിമിത്തം നിങ്ങൾ തിരഞ്ഞെടുക്കുന്ന ഒന്നാണ് അത്. യേശുവിനെപ്രതി ഒരുവൻ സ്വയം നിഷേധിക്കാൻ തീരുമാനിക്കുന്നു.

വിഭജനത്തിന്റെ വാൾ ആഴത്തിൽ മുറിക്കുന്നു. അത് കുടുംബങ്ങളിലൂടെ മാത്രമല്ല, നിങ്ങളുടെ സ്വയത്തിലൂടെയും കടന്നുപോകുന്നു - അവിടെ സ്വന്തം ആഗ്രഹങ്ങളേക്കാളും സുഖസൗകര്യങ്ങളേക്കാളും ആശങ്കകളേക്കാളും പ്രധാനമാണ് യേശു.

**3c. നാം യേശുവിനെ ജീവനേക്കാൾ സ്നേഹിക്കണം**

മൂന്നാമതായി, നാം യേശുവിനെ ജീവനേക്കാൾ കൂടുതൽ സ്നേഹിക്കണം. വി.മത്തായി 10:39-ൽ യേശു പറയുന്നു: 'തന്റെ ജീവൻ കണ്ടെത്തുന്നവന് അത് നഷ്ടപ്പെടും, എന്റെ നിമിത്തം തന്റെ ജീവൻ നഷ്ടപ്പെടുന്നവൻ അത് കണ്ടെത്തും.' (വി. മത്തായി 10:39). 'നഷ്ടപ്പെടുക', 'കണ്ടെത്തുക' എന്നീ വാക്കുകൾ ഉപയോഗിച്ച് പ്രത്യക്ഷത്തിൽ വിരോധാഭാസം എന്നു തോന്നാവുന്ന വിശദീകരണങ്ങളിലൂടെ ചില പാഠങ്ങൾ യേശു പഠിപ്പിക്കുന്നുണ്ട്.

സ്വന്തം ആഗ്രഹങ്ങൾ, സ്വന്തം അവകാശങ്ങൾ, ജീവിത ലക്ഷ്യങ്ങൾ എന്നിവയിൽ മുറുകെ പിടിക്കുന്ന വ്യക്തിയാണ് തന്റെ ജീവിതം കണ്ടെത്തുന്ന വ്യക്തി. അവർ ദൈവത്തിന്റെ ഇടപെടൽ കൂടാതെ സ്വന്തം വഴിയിൽ ജീവിതം രൂപപ്പെടുത്താൻ ശ്രമിക്കുന്നു. ഇവിടെ വിരോധാഭാസം എന്തെന്നാൽ, ആ പ്രക്രിയയിൽ അവരുടെ ജീവൻ നഷ്ടപ്പെടുന്നു എന്നതാണ്. എന്തുകൊണ്ട്?

കാരണം, നിങ്ങൾക്ക് ജീവൻ നൽകുന്ന ദൈവത്തിനപ്പുറമായി ജീവിതത്തിൽ മറ്റൊന്നിനും സ്ഥാനമില്ല. പക്ഷേ അത് മറന്നു കൊണ്ടോ അതിനെ നിഷേധിച്ചു കൊണ്ടോ അതിനെ പിറകിൽ മാറ്റിനിർത്തിക്കൊണ്ടോ ഒരുവൻ എന്തെല്ലാം നേടിയാലും അതൊന്നും ദൈവമുമ്പാകെ ഗണനീയമല്ല. അതുകൊണ്ടാണ് നമ്മുടെ കർത്താവ് പറഞ്ഞത് നേടുന്നവൻ അതിനെ നഷ്ടപ്പെടുത്തും.

മറുവശത്ത്, യേശുവിനുവേണ്ടി ജീവൻ നഷ്ടപ്പെടുമ്പോൾ, സത്യത്തിൽ അത് നഷ്ടപ്പെടുകയല്ല മറിച്ച് അതിനെ കണ്ടെത്തുകയാണ്. നിങ്ങളുടെ ജീവിതം യേശുവിന് നൽകുകയും നിങ്ങളെ നയിക്കാനും നടത്തുവാനും അവനെ അനുവദിക്കുകയും ചെയ്യുമ്പോൾ, ദൈവത്തിനും മറ്റ് ആളുകൾക്കും വേണ്ടി സ്വയം ബലിയർപ്പിക്കുമ്പോൾ, സ്വീകരിക്കുന്നതിന് പകരം നൽകാനും സേവിക്കപ്പെടുന്നതിനു പകരം സേവിക്കാനും ഉള്ള ഓപ്ഷൻ തിരഞ്ഞെടുക്കുമ്പോൾ, ജീവിതം എന്നത്തേക്കാളും സംതൃപ്തമായി നമ്മൾക്ക് കണ്ടെത്താനാവും.

യേശു വന്നത് ജീവൻ നൽകാൻ മാത്രമല്ല. സമൃദ്ധമായ ജീവൻ നൽകാനാണ്. എന്നാൽ യേശുവിനു വേണ്ടി ജീവൻ നഷ്ടപ്പെടുമ്പോൾ മാത്രമാണ് നിങ്ങൾ ആ സമൃദ്ധമായ ജീവിതം കണ്ടെത്തുന്നത്.

ജീവിതം കണ്ടെത്തുന്നതിനും ജീവിതം നഷ്ടപ്പെടുന്നതിനും ശാശ്വതമായ അനന്തരഫലങ്ങളുണ്ടെന്ന് നാം ഓർക്കേണ്ടതുണ്ട്. യേശുവിനെ കൂടാതെ ഇവിടെ സ്വന്തം ജീവിതം കണ്ടെത്താൻ ആഗ്രഹിക്കുന്നുവെങ്കിൽ, ദൈവവുമായുള്ള നിത്യജീവൻ നഷ്ടപ്പെടും. ഈ ഭൂമിയിൽ യേശുവിനു വേണ്ടി നിങ്ങളുടെ ജീവൻ നഷ്ടപ്പെട്ടാൽ, നിങ്ങൾ ദൈവത്തോടൊപ്പം എന്നേക്കും ജീവിക്കും.

ഇക്കാര്യത്തിൽ യേശു നമുക്ക് മാതൃക വെക്കുന്നത് ശ്രദ്ധിക്കുക. യേശു നമുക്കുവേണ്ടി തന്റെ ജീവൻ ബലിയർപ്പിച്ചു. യേശു ആദ്യം തന്റെ ജീവൻ കൊടുത്തു. അവൻ ഇതുവരെ ചെയ്തിട്ടില്ലാത്ത ഒന്നും ചെയ്യാൻ അവൻ നമ്മോട് ആവശ്യപ്പെടുന്നില്ല. ദൈവമെന്ന നിലയിൽ, അവൻ പരമമായ സ്നേഹമാണ്.

**4: നമ്മളുടെ പ്രവർത്തനങ്ങളുടെ ആത്യന്തിക അളവുകോൽ യേശുവാണ് (40–42)**

നമ്മളുടെ പ്രവർത്തനങ്ങളുടെ ആത്യന്തിക അളവുകോൽ യേശുവാണ്. തന്റെ അനുയായികളെ സ്വീകരിക്കുന്നവർക്ക്, സേവിക്കുന്നവർക്ക് അവൻ പ്രതിഫലം നൽകുമെന്നും അവസാന വാക്യങ്ങളിൽ അവൻ നമ്മോട് പറയുന്നു.

**4a. തന്റെ അനുഗാമികളെ സ്വീകരിക്കുന്നവർക്ക് യേശു പ്രതിഫലം നൽകും**

വി. മത്തായി 10:40-41 നോക്കുക: "നിങ്ങളെ സ്വീകരിക്കുന്നവൻ എന്നെ സ്വീകരിക്കുന്നു, എന്നെ സ്വീകരിക്കുന്നവൻ എന്നെ അയച്ചവനെ സ്വീകരിക്കുന്നു. പ്രവാചകനെ സ്വീകരിക്കുന്നവന് പ്രവാചകന്റെ പ്രതിഫലം ലഭിക്കും,

നീതിമാനെ സ്വീകരിക്കുന്നവന് നീതിമാനെ പ്രതിഫലം ലഭിക്കും (വി. മത്തായി 10:40-41)

അതിശയിപ്പിക്കുന്ന പ്രസ്താവനകളുടെ ഒരു പരമ്പര തന്നെ ഈ ഭാഗത്തുണ്ട്. ക്രിസ്തു അയച്ച ഒരാളെ സ്വീകരിക്കുക എന്നത് ക്രിസ്തുവിനെ തന്നെ സ്വീകരിക്കുക എന്നതാണ്. ക്രിസ്തുവിനെ സ്വീകരിക്കുക എന്നാൽ അവനെ അയച്ച ദൈവത്തെ സ്വീകരിക്കുക എന്നതാണ്. ഈ വാക്യത്തിലെ 'അയച്ചത്' എന്ന വാക്ക് ശ്രദ്ധിക്കുക. ഈ നിർദ്ദേശങ്ങളെല്ലാം ദൗത്യത്തിന്റെ പശ്ചാത്തലത്തിലാണ് നൽകിയിരിക്കുന്നതെന്ന് ഓർക്കുക.

യേശു പന്ത്രണ്ടു ശിഷ്യന്മാരെ അവരുടെ ആദ്യ ദൗത്യത്തിനായി അയയ്ക്കുകയായിരുന്നു. അവരുടെ ദൗത്യത്തിനുള്ള നിർദ്ദേശങ്ങൾ അദ്ദേഹം അവർക്ക് നൽകി, തുടർന്ന് നമ്മളുടെ ദൗത്യത്തിനുള്ള നിർദ്ദേശങ്ങളും നമ്മുടെ കർത്താവ് നൽകിയിരിക്കുന്നു. അവൻ ഒരു പ്രവാചകനായതിനാൽ ഒരു പ്രവാചകനെ സ്വീകരിക്കുന്നതിനെക്കുറിച്ചും അവൻ ഒരു നീതിമാൻ ആയതിനാൽ ഒരു നീതിമാനെ സ്വീകരിക്കുന്നതിനെക്കുറിച്ചും യേശു പറയുന്നു.

4b. അയക്കപ്പെടലിനോടും അയക്കപ്പെട്ടവരോടും ഉള്ള നമ്മുടെ സമീപനം (attitude towards missionary and mission) തന്റെ അനുഗാമികളെ സ്വീകരിക്കുന്നവർക്ക് യേശു പ്രതിഫലം നൽകും. അദ്ദേഹത്തിന്റെ അനുയായികളെ സ്വീകരിച്ചവർ അവരെയും അവരുടെ സന്ദേശത്തെയും സ്വാഗതം ചെയ്തവരാണ്. ആതിഥ്യമര്യാദയും പിന്തുണയും നൽകിയവരായിരുന്നു അവർ. പരിശുദ്ധ സഭയുടെ മിഷൻ പ്രവർത്തനങ്ങളെ പിന്തുണയ്ക്കുന്നതിന് യേശുവിന്റെ വാക്കുകൾ ഇന്ന് നമുക്ക് ബാധകമാക്കാം. എല്ലാവരേയും മിഷനറിമാരായി പോകാൻ വിളിക്കില്ല. ചിലരെ പോകാൻ വിളിക്കുന്നു. മറ്റുള്ളവരെ നൽകാനും പിന്തുണയ്ക്കാനും വിളിക്കുന്നു. പക്ഷേ നമ്മുടെ കർത്താവ് നമ്മെ ഏൽപ്പിച്ചിരിക്കുന്ന ദൗത്യത്തിനു വേണ്ടി നാമെല്ലാവരും പ്രാർത്ഥിക്കാൻ വിളിക്കപ്പെട്ടവരാണ്. അതോടൊപ്പം മിഷൻ എന്നതു പോയി ചെയ്യുന്ന ഒരു ദൗത്യം മാത്രമല്ല എന്നു കൂടി നാം അറിയേണ്ടതുണ്ട്. ദൈവനാമ മഹത്വത്തിന് വേണ്ടി ഒരുവൻ, താൻ ആയിരിക്കുന്ന അവസ്ഥയിൽ നിന്നുകൊണ്ട് ഉണ്ട് ചെയ്യുന്ന പ്രവർത്തികൾ ദൈവീക മഹത്വത്തിൻറെ ഭാഗമാണ്.

നമ്മുടെ മിഷനറിമാരെ കാത്തിരിക്കുന്നത് വലിയൊരു പ്രതിഫലമാണ്. എന്നാൽ പോകുന്നത് പോലെ തന്നെ പ്രധാനമാണ് കൊടുക്കലും. കൊടുക്കാതെ പോകില്ല. യേശു ഇവിടെ പറയുന്നത്, ഒരു മിഷനറി എന്ന നിലയിൽ നിങ്ങൾ ഒരു മിഷനറിയെ പിന്തുണയ്ക്കുമ്പോൾ, മിഷനറിക്ക് ലഭിക്കുന്ന അതേ പ്രതിഫലം നിങ്ങൾക്കും ലഭിക്കും! നമ്മൾ എല്ലാവരും ഇതിൽ ഒരുമിച്ചാണ്. ചിലർ പോകുന്നു; ചിലർ പോകുന്നവരെ പിന്തുണയ്ക്കുന്നു; എല്ലാവർക്കും ഒരേ പ്രതിഫലം ലഭിക്കും.

**4c. യേശു തന്റെ അനുഗാമികളെ സേവിക്കുന്നവർക്ക് പ്രതിഫലം നൽകും (വി. മത്തായി 25:40)**

42ാം വാക്യം നോക്കുക: ആരെങ്കിലും ഈ ചെറിയവരിൽ ആർക്കെങ്കിലും ഒരു പാനപാത്രം തണ്ണീർ നൽകിയാൽ, അവന്റെ പ്രതിഫലം തീർച്ചയായും നഷ്ടപ്പെടുകയില്ലെന്ന് ഞാൻ സത്യമായി നിങ്ങളോട് പറയുന്നു" (വി. മത്തായി 10:42).

യേശു എന്താണ് പറയുന്നത്? യേശുവിന്റെ അനുയായികളിൽ ഏറ്റവും പ്രാധാന്യമില്ലാത്തവരോടുള്ള ഏറ്റവും ചെറിയ ആംഗ്യങ്ങൾ പോലും അവൻ അവഗണിക്കുകയോ മറക്കുകയോ ചെയ്യില്ല. കാരണം, യേശുവിന്റെ അനുയായികളിൽ ഒരാൾക്ക് വേണ്ടി നിങ്ങൾ ചെയ്യുന്നതെന്തും, നിങ്ങൾ യേശുവിനു വേണ്ടിയും ചെയ്യുന്നു.

വി. മത്തായി 25:40-ൽ യേശു പിന്നീട് പറയുന്നു: 'സത്യമായി ഞാൻ നിങ്ങളോട് പറയുന്നു, എന്റെ ഏറ്റവും എളിയ ഈ സഹോദരന്മാരിൽ ഒരാൾക്ക് വേണ്ടി നിങ്ങൾ ചെയ്തതെല്ലാം നിങ്ങൾ എനിക്കായി ചെയ്തു' (വി. മത്തായി 25:40).

തന്റെ അനുഗാമികളെ സേവിക്കുന്നവർക്ക് യേശു പ്രതിഫലം നൽകും. എന്തുകൊണ്ട്? കാരണം നിങ്ങളുടെ പ്രവർത്തനങ്ങളുടെ ആത്യന്തിക അളവുകോൽ യേശുവാണ്. യേശു നിമിത്തം ഇവ ചെയ്യുമ്പോൾ, പ്രതിഫലം തീർച്ചയായും നഷ്ടമാകില്ല. " ഒരു ജീവിതം മാത്രം, അത് ഉടൻ കടന്നുപോകും. ക്രിസ്തുവിനു വേണ്ടി ചെയ്തതു മാത്രമേ നിലനിൽക്കൂ".

വളരെ ലളിതവും എന്നാൽ വളരെ ആഴത്തിലുള്ളതും തികച്ചും സത്യവുമാണ്. യേശു പരമോന്നത സ്നേഹമാണ്. ജീവിതത്തിൽ ചെയ്യുന്ന എല്ലാറ്റിന്റെയും ആത്യന്തിക അളവുകോലാണ്. അവൻ സ്വർഗ്ഗത്തിലും ഭൂമിയിലും വിഭജിക്കുന്ന രേഖയാണ്.

◆

# His Disciple

## St. Mathew 10:34-11:1


### Fr Nithin V Rajan




To listen to someone's teaching and to admire them is an easy task but to become like them by following their footsteps needs perfect dedication. Here in today's scripture portion we see Jesus instructing His apostles about how to follow Him. Also Jesus asked His disciples to make disciples for Him as we see in ***St. Matthew 28:19-20*** *"Therefore go and make disciples of all nations, baptizing them in the name of the Father and of the Son and of the Holy Spirit, and teaching them to obey everything I have commanded you. And surely I am with you always, to the very end of the age."*

**Cost of discipleship**

*"Anyone who loves their father or mother more than me is not worthy of me; anyone who loves their son or daughter more than me is not worthy of me. Whoever does not take up their cross and follow me is not worthy of me. Whoever finds their life will lose it, and whoever loses their life for my sake will find it".* ***St. Mathew 10:37-39.***

The Cost of Discipleship is a book by the German theologian Dietrich Bonhoeffer, considered to be a classic of Christian thought. "When Christ calls a man, he bids him come and die." There are different kinds of dying, it is true; but the essence of discipleship is contained in those words, says Dietrich Bonhoeffer.

Being dead to the world is an important aspect of being a disciple. Here dead means not physical death but dead to worldly behavior and action. The priests in the Orthodox Church usually wears a black garb always to show that they are dead to the world. Being in the world and not of the world is not an easy task.

To be a disciple is self-denial to become into the other. This is possible only by proper training and sacrifice. "Whoever does not take up their cross and follow me is not worthy of me". Jesus says this because taking up the cross is a not a welcomed task by the world. The world and its vanity promises luxuries and easy living, but Christianity is a warfare. Human nature would rather sin than suffer.

Discipleship is living every day in His Glory in front of others and by that inviting them to be part of His Glory. Christian disciple is a carbon copy of Christ.

We are called to be His disciples by following his footsteps. We are usually Christian only by name, by our actions we need to think are we in any way worthy of being called a 'Christian'. We need to be Christian by our faith and actions. It is possible to have our sins forgiven without having victory over sin, is just like sweeping dirt to under the carpet. Jesus Christ overcame temptation in this world and remained pure and showed us the way to be so.

**The reward**

*"Anyone who welcomes you welcomes me, and anyone who welcomes me welcomes the one who sent me. Whoever welcomes a prophet as a prophet will receive a prophet's reward, and whoever welcomes a righteous person as a righteous person will receive a righteous person's reward. And if anyone gives even a cup of cold water to one of these little ones who is my disciple, truly I tell you, that person will certainly not lose their reward."* ***St. Mathew 10:40-42.***

Here we see Jesus sending his twelve disciples by giving them authority to drive out impure spirits and to heal every disease and sickness.

Here we understand that we will be rewarded according to whom we welcome. Let us look into an example which will makes us understand it better. A woman came out of her house and saw three old men with long white beards sitting in her front yard. She did not recognize them. She said "I don't think I know you, but you must be hungry. Please come in and have something to eat."

"Is the man of the house home?" they asked. "No", she replied. "He's out." "Then we cannot come in", they replied. In the evening when her husband came home, she told him what had happened. "Go tell them I am home and invite them in!" The woman went out and invited the men in" "We do not go into a House together," they replied. "Why is that?" she asked.

One of the old men explained: "His name is Wealth," he said pointing to one of his friends, and said pointing to another one, "He is Success, and I am Love." Then he added, "Now go in and discuss with your husband which one of us you want in your home."

The woman went in and told her husband what was said. Her husband was overjoyed. "How nice!!", he said. "Since that is the case, let us invite Wealth. Let him come and fill our home with wealth!" His wife disagreed. "My dear, why don't we invite Success?"

Their daughter was listening from the other corner of the house. She jumped in with her own suggestion: "Would it not be better to invite Love? Our home will then be filled with love!" "Let us heed our daughter's advice," said the husband to his wife.

"Go out and invite Love to be our guest." The woman went out and asked the three old men, "Which one of you is Love? Please come in and be our guest." Love got up and started walking toward the house. The other two also got up and followed him. Surprised, the lady asked Wealth and Success: "I only invited Love, Why are you coming in?"

The old men replied together: "If you had invited Wealth or Success, the other two of us would've stayed out, but since you invited Love, wherever He goes, we go with him. Wherever there is Love, there is also Wealth and Success"

That is what is clearly stated in the Holy Scriptures in ***St. Matthew 6:33*** "But seek ye first the kingdom of God, and His righteousness; and all these things shall be added unto you". We need to choose our battles wisely.

As we journey through this Holy fast of the Holy Apostles, let us intercede to them, so that we can be steadfast in our faith and become true Disciples of Christ. Amen.






# കണ്ണുകൾ തുറന്ന് കണ്ണുനീർ തുടയ്ക്കണം: പ. കാതോലിക്കാ ബാവ

ഇരവിപേരൂർ: കണ്ണുകൾ തുറന്ന് വേദനിക്കുന്നവരുടെ കണ്ണുനീർ തുടയ്ക്കുവാൻ വൈ.എം.സി.എ. പോലുള്ള സന്നദ്ധ സംഘടനകൾ കഴിയണമെന്നും അത്തരത്തിൽ മനുഷ്യന് കരുതലായി തീരേണ്ട സാഹചര്യം സമൂഹത്തിൽ നിലനിൽക്കുന്നുയെന്നും മനുഷ്യന്റെ യഥാർത്ഥ അവസ്ഥ മനസ്സിലാക്കി അവന്റെ സമ്പൂർണമായ വിടുതൽ ലഭ്യമാക്കി പുതുജീവിതത്തിലേക്ക് നയിക്കുന്നതാണ് കനിവും കരുതലും എന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവാ പറഞ്ഞു.

വൈഎംസിഎ തിരുവല്ല സബ് റീജന്റെ ജീവകാരുണ്യ പ്രവർത്തനമായ ‘കനിവോടെ കരുതലോടെ ‘ എന്ന പദ്ധതി കോഴിമല ആശാഭവൻ ഉദ്ഘാടനം ചെയ്യുകയായിരുന്നു.നമ്മെ സമീപിക്കുന്ന ആവശ്യക്കാരുടെ ഭാഗികമായ പ്രശ്ന പരിഹാരം മാത്രമേ  ഇന്ന് നടക്കുന്നുള്ളൂ , ഇതിന് മാറ്റം  അനിവാര്യമാണ് മനുഷ്യന്റെ ജീവിതഅവസ്ഥയിൽ സമഗ്രമായ രൂപാന്തരം ഉണ്ടാക്കുവാൻ കഴിയണമെന്നും പ. കാതോലിക്കാ ബാവാ പറഞ്ഞു.

ചെയർമാൻ ജോ ഇലഞ്ഞിമൂട്ടിൽ അധ്യക്ഷത വഹിച്ചു. മുൻ ദേശീയ അധ്യക്ഷൻ ഡോ. ലെബി ഫിലിപ്പ് മാത്യു മുഖ്യാതിഥിയായിരുന്നു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ മുഖ്യപ്രഭാഷണം നടത്തി. ജനറൽ കൺവീനർ തോമസ് വി. ജോൺ, വർഗീസ് ടി. മങ്ങാട്, അഡ്വ. ജോസഫ് നെല്ലാനിക്കൻ, കെ. സി മാത്യു, ലാലു തോമസ്, ജോജി പി. തോമസ്, ലിനോജ് ചാക്കോ, സുനിൽ മറ്റത്ത്, വർഗീസ് എം. അലക്സ്, പിയൂഷ് ചെറിയാൻ, കുര്യൻ സഖറിയ എന്നിവർ പ്രസംഗിച്ചു.



**റഷ്യൻ ഓണററി കോൺസുലേറ്റിന്റെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്ത് സംഘടിപ്പിച്ച റഷ്യൻ ദേശീയ ദിനാഘോഷത്തിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ആശംസകൾ അർപ്പിച്ചു.**

പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്ന വർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധി ഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?

**– പ. പരുമല തിരുമേനി**




**പങ്ങട സെന്റ് മേരീസ് പള്ളി സപ്തതി സമാപന സമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.**




**കാർട്ടൂണിസ്റ്റ് യേശുദാസന്റെ ആത്മകഥയായ ‘ഒരു വട്ടം കൂടിയെൻ ഓർമകൾ മേയുന്ന’ എന്ന ഗ്രന്ഥം ഗോവ ഗവർണർ പി. എസ്. ശ്രീധരൻ പിള്ള പ്രകാശനം ചെയ്തു.**



**പ. പരുമല തിരുമേനിയുടെ 174–ാത് ജന്മദിനത്തിൽ പെരിങ്ങനാട് വലിയപള്ളിൽ സെന്റ് ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ദേവാലയ അങ്കണത്തിൽ ഫലവൃക്ഷതൈകൾ നടുന്നതിന്റെ ആരംഭം ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് നിർവഹിച്ചു. വികാരി ഫാ. ഷിജു ബേബി, യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റ് സിബിൻ ജോൺ, ലിബിൻ എൻസൺ എന്നിവർ നേതൃത്വം നൽകി.**




**1 മുതൽ 1000 വരെയുള്ള സംഖ്യകൾ 1.5 × 1.5 സെന്റീമീറ്റർ ഐഡി അളക്കുന്ന 26 പേജുള്ള ഏറ്റവും ചെറിയ കൈയ്യക്ഷര പുസ്തകം ഉണ്ടാക്കി ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡിൽ ഇടം നേടിയ ജിനി ജെയിംസ്. പ്രക്കാനം സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.**



കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ നേതൃത്വത്തിൽ നടത്തിയ മാനവ സൗഹൃദ സദസ്സും സോണിന്റെ പ്രവർത്തനങ്ങളും കുര്യാക്കോസ് മാർ ക്ലിമ്മീസ് ഉദ്ഘാടനം ചെയ്യുന്നു. സൈനുദിൻ മൗലവി അൽ ബാഫഖി, ജോർജ് വർഗീസ് വട്ടപ്പറമ്പിൽ കോറെപ്പിസ്കോപ്പ, ഫാ. ഗബ്രിയേൽ ജോസഫ്, ബോബി ഏബ്രഹാം, ഡോ.പ്രകാശ് പി.തോമസ്, ജോർജ് കെ.നൈനാൻ എന്നിവർ സമീപം.

## അപരന്റെ വേദന പരിഹരിക്കണം: കുര്യാക്കോസ് മാർ ക്ലിമ്മീസ്

**കേരള കൗൺസിൽ ഓഫ് ചർച്ചസ് മാനവ സൗഹൃദ സദസ്സും സോണിന്റെ പ്രവർത്തനങ്ങളും ഉദ്ഘാടനം ചെയ്തു**



പത്തനംതിട്ട ● അപരന്റെ വേദനനാം ഉൾക്കൊണ്ട് അതിന്റെ പരിഹാരത്തിനായി ശ്രമിക്കണമെന്ന് കുര്യാക്കോസ് മാർ ക്ലിമ്മീസ് പറഞ്ഞു.

കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ നേതൃത്വത്തിൽ മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടന്ന മാനവ സൗഹൃദ സദസ്സും സോണിന്റെ പ്രവർത്തനങ്ങളും ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

വികാരി ഫാ. ഗബ്രിയേൽ ജോസഫ് അധ്യക്ഷത വഹിച്ചു. സൈനുദ്ദീൻ മൗലവി അൽ ബാഫഖി, പ്രസ് ക്ലബ് പ്രസിഡന്റ് ബോബി ഏബ്രഹാം എന്നിവർ വിഷയാവതരണം നടത്തി.

കെസിസി ജനറൽ സെക്രട്ടറി ഡോ. പ്രകാശ് പി.തോമസ്, ജോർജ് വർഗീസ് വട്ടപ്പറമ്പിൽ കോറെപ്പിസ്കോപ്പ, റവ. ഡോ.മാത്യു എം. തോമസ്, ഫാ. കോശി വർഗീസ്, സോൺ വൈസ് പ്രസിഡന്റുമാരായ കെ.കെ. ചെറിയാൻ ജി, ഗീത മാത്യു, സെക്രട്ടറി ജോർജ് കെ. നൈനാൻ, ഡോ.റോയ്സ് മല്ലശേരി എന്നിവർ പ്രസംഗിച്ചു.



## ബഹ്റൈൻ സെന്റ് തോമസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനം രക്തദാന ക്യാമ്പ് സംഘടിപ്പിച്ചു

മനാമ: ലോക രക്തദാന ദിനത്തോടനുബന്ധിച്ച് ബഹറിൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിലെ സെന്റ് തോമസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സിംപോണിയ '22 എന്ന പേരിൽ 23-ാമത് രക്തദാന ക്യാമ്പ് സംഘടിപ്പിച്ചു. സൽമാനിയ മെഡിക്കൽ കോംപ്ലക്സിലെ സെൻട്രൽ ബ്ലഡ് ബാങ്കുമായി സഹകരിച്ചാണ് ജൂൺ 10 വെള്ളിയാഴ്ച ക്യാമ്പ് സംഘടിപ്പിച്ചത്. ഫാ. പോൾ മാത്യു, ഫാ. സുനിൽ കുര്യൻ ബേബി, ക്രിസ്റ്റി പി വർഗീസ്, അജി ചാക്കോ, ഷിജു സി ജോർജ്ജ്, സോജി ജോർജ്ജ് എന്നിവർ നേതൃത്വം നൽകി.

## മസ്കറ്റ് സംഗമം 2022

കോട്ടയം: മസ്കറ്റ് മഹാഇടവകയുടെ സുവർണ ജൂബിലിയോട് അനുബന്ധിച്ചു മസ്ക്കറ്റ് സംഗമം 2022 കോട്ടയം പാമ്പാടി ദയറായിൽ നടക്കും. മഹാ ഇടവകയിൽ സേവനം അനുഷ്ഠിച്ചിട്ടുള്ള വന്ദ്യ വൈദികരും, പ്രവാസ ജീവിതത്തിൽ നിന്നും വിരമിച്ച് നാട്ടിൽ സ്ഥിരതാമസമാക്കിയ മുൻ ഇടവക അംഗങ്ങളും, അവധിക്കാലം നാട്ടിൽ ചിലവഴിക്കുന്ന ഇപ്പോഴത്തെ ഇടവകങ്ങളും സംഗമിക്കുന്ന മസ്കറ്റ് സംഗമം ജൂലൈ 10-ന് ഞായറാഴ്ച്ച പാമ്പാടി ദയറായിൽ വി. കുർബാനാനന്തരം നടക്കും. പരിശുദ്ധ കതോലിക്ക ബാവാ, മെത്രാപ്പോലീത്താമാർ, വൈദികർ, സഭയിലെയും, രാഷ്ട്രീയ-സാമൂഹിക-സാംസ്കാരിക രംഗത്തെയും പ്രമുഖർ തുടങ്ങിയവർ പങ്കെടുക്കുന്നതാണ്.




സംഗീത ലോകത്ത് ക്രിസ്ത്യൻ മാഷപ്പ് എന്ന പുതിയൊരു ആശയം സൃഷ്ടിച്ചുകൊണ്ട് ഇന്ത്യൻ ബുക്ക് ഓഫ് റെക്കോർഡിൽ ഇടം നേടിയ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ തുമ്പമൺ ഭദ്രാസനത്തിൽ പെട്ട ഡീക്കൻ ബിബിൻ ബിജോയ്, ഡീക്കൻ റിനിൽ പീറ്റർ എന്നിവരെ ഭദ്രാസന മെത്രാപ്പോലീത്ത കുറിയാക്കോസ് മാർ ക്ലീമിസ്, മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ എന്നിവർ ചേർന്ന് ആദരിച്ചു.




അക്കാദമിക രംഗത്തെ മികവിന് ഡോ. എം. വി. പൈലി ഫോറം ഏർപ്പെടുത്തിയ പുരസ്കാരം ഡോ. തോമസ് കുരുവിള (ബസേലിയോസ് കോളജ്, കോട്ടയം) തിരുവഞ്ചൂർ രാധാകൃഷ്ണൻ എം.എൽ.എ. യിൽ നിന്നും ഏറ്റു വാങ്ങുന്നു.



കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ സ്ഥാപിക്കുവാൻ പോകുന്ന കുരിശടിയുടെ കല്ലിടീൽ കർമ്മം വിശുദ്ധ കുർബാനയ്ക്കുശേഷം ആശ്രമ വിസിറ്റർ ബിഷപ് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ആശ്രമ ആചാര്യ ഫാ ജിജോ ഏബ്രഹാം, യാക്കോബ് റമ്പാൻ, മുൻ ആചാര്യ ഫാ. എൻ. എം. ജോർജ്, ആശ്രമ അന്തേവാസികൾ എന്നിവർ ചടങ്ങിൽ സംബന്ധിച്ചു



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






## ദരിദ്ര സമൂഹത്തോടുള്ള കരുണയും, കരുതൽനിറഞ്ഞ സാമൂഹിക പ്രതിബദ്ധതയുമാണ് യഥാർത്ഥ ക്രൈസ്തവ ദർശനം: മാർ കൂറിലോസ്

കൊച്ചി: ദരിദ്രസമൂഹത്തോടുള്ള കരുണയും, കരുതലും ജീവിത ദർശനമാക്കിയ സ്ലീബാദാസ സമൂഹം സ്ഥാപകൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രേഷിത പ്രവർത്തനങ്ങൾ മലങ്കര സഭാമക്കൾ ശരിയായി ഉൾക്കൊണ്ട് അത് തലമുറകൾക്ക് പകർന്ന് നൽകണമെന്ന് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ. ജൂൺ 13-ന് മുളന്തുരുത്തി ഓർത്തഡോക്സ് സെന്ററിൽ നടന്ന സ്ലീബാദാസ സമൂഹത്തിന്റെ സൗഹൃദ സംഗമത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം. ഫാ. ജെയിംസ് വർഗീസ്, സ്ലീബാദാസ സമൂഹം ജനറൽ സെക്രട്ടറി ഫാ. സോമു കെ. ശാമുവേൽ, ശെമവൂൻ റമ്പാൻ, ഫാ. തോമസ് പൊന്നാംകുഴി, ഫാ. എബ്രഹാം ഇടംപാടം, ഫാ. മാത്യൂസ് കാഞ്ഞിരംപാറ, ഫാ. ഒ. ജെ. ജേക്കബ്, ഫാ. തോമസ് കെ. ഏലിയാസ്, ഫാ. വിജു ഏലിയാസ്, ഫാ. പി. കെ. തോമസ് എന്നിവർ പ്രസംഗിച്ചു.



**അഖില മലങ്കര ബാലസമാജം തിരുവനന്തപുരം മണ്ഡലം വാർഷിക സമ്മേളനം വട്ടിയൂർക്കാവ് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ദേവാലയത്തിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉദ്ഘാടനം ചെയ്തു.**




**കളമശ്ശേരി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന സ്വയം പ്രതിഷ്ഠാ ശുശ്രൂഷയിൽ പങ്കെടുത്ത ഇടവകയിലെ ബാലികാബാലന്മാർ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായോടൊപ്പം.**



**അഖില മലകര ഓർത്തഡോക്സ് ശുശ്രൂഷക സംഘം മാവേലിക്കര ഭദ്രാസനത്തിന്റെ ഏകദിന ശുശ്രൂഷ ക്യാമ്പ് തെയോ ഭവൻ അരമനയിൽ നടന്നു. ഏകദേശം 180-ൽപരം ശുശ്രൂഷകർ പങ്കെടുത്ത ക്യാമ്പ് അലക ്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.**



**അടൂർ - കടമ്പനാട് ഭദ്രാസനത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ഭദ്രാസന പ്രതിനിധികളോടൊപ്പം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. സഖറിയാ മാർ അപ്രേം.**




## അജിൻ ഏബ്രഹാം നാഷണൽ റാലി ചാമ്പ്യൻ 2021

2021-ലെ MRF ഇന്ത്യൻ നാഷണൽ റാലി ചാമ്പ്യൻഷിപ്പിലും ഇന്ത്യൻ നാഷണൽ റാലി സ്പ്രിന്റ് ചാമ്പ്യൻഷിപ്പിലും അജിൻ ഏബഹാം ഒന്നാം സ്ഥാനം കരസ്ഥമാക്കി.

ഹംപി , ബാംഗ്ലൂർ, മാംഗ്ലൂർ, ചിക്മംഗ്ലൂർ, കോയമ്പത്തൂർ, പൂനെ എന്നിങ്ങനെ വിവിധ സ്ഥലങ്ങളിലായി ആറ് റൗണ്ടുകളിലായി നടത്തപ്പെട്ട ചാമ്പ്യൻഷിപ്പിൽ ഗ്രൂപ്പ് B കാറ്റഗറിയിൽ ഏറ്റവുമധികം പോയിന്റ് നേടിയാണ് ചാമ്പ്യൻ പട്ടം കരസ്ഥമാക്കിയത്. കോട്ടയം ഭദ്രാസനത്തിലെ തോട്ടയ്ക്കാട് മാർ അപ്രേം ഇടവകാംഗമാണ്.